ശ്രീ

# ആംഗലസാമ്രാജ്യം

## മഹാകാവ്യം.

പ്രൊഫസർ എ. ആർ. രാജരാജവർമ്മ

എം. ഏ., എം. ആർ. ഏ. എസ്.

കോയിത്തമ്പുരാൻ തിരുമനസ്സിലെ

സംസ്കൃതകൃതിയിൽനിന്ന്

കെ. സി. കേശവപിള്ള

മലയാളത്തിൽ

തർജ്ജമ ചെയ്തത്.

---

കൊച്ചി ൧൧-ാം കൂർ

രാമവർമ്മ (അപ്പൻ) തമ്പുരാൻ തിരുമനസ്സിലെ

അവതാരികയോടു കൂടിയത്.

"ഭാസ്കരമുദ്രാലയം."

തിരുവനന്തപുരം.

൧൦൮൪.

---

പകർപ്പവകാശം രജിസ്റ്റർ ചെയ്തിരിക്കുന്നു.

എല്ലാപ്രതികളിലും ഗ്രന്ഥകർത്താവിന്റെ മുദ്ര ഉണ്ടായിരിക്കും.

# മുഖവുര.

---

"ആംഗലസാമ്രാജ്യം" എന്ന സംസ്കൃതമഹാകാവ്യം അച്ചടിച്ചതു് ൧൦൮൩-ാമാണ്ടിടയ്ക്കാണു്. ആയവസരത്തിൽ തന്നെ അതിന്റെ 'ഗുണ'ങ്ങളാൽ 'കൃഷ്ട'തയെ പ്രാപിച്ചു് ഈ തർജ്ജമയാകുന്ന 'ചാപല'ത്തിനായി എന്നെ 'പ്രചോദനം' ചെയ്തിട്ടുണ്ടായിരുന്നു. ആ വിവരത്തിനു ഗ്രന്ഥകർത്താവിന്റെ സന്നിധിയിലേയ്ക്കു് ഞാൻ ഒരു എഴുത്തയച്ചതിനു മറുപടിയായി അവിടുന്നു്, ഞാൻ ഈ ഗ്രന്ഥം മലയാളത്തിൽ തർജ്ജമചെയ്യുന്നതു വളരെ നന്നായിരിക്കുമെന്നും, ഉത്സാഹമുണ്ടെങ്കിൽ അങ്ങനെ ചെയ്വാൻ എന്നോടു പറയണമെന്നു കൂടി അവിടുന്നു വിചാരിച്ചിരുന്നു എന്നും എഴുതീട്ടും, പുസ്തകത്തിന്റെ ഒരു പ്രതിയും എനിക്കു് അയച്ചുതരികയുമുണ്ടായി. ഇതു് എന്റെ പക്കൽ വന്നുചേന്നതു് ൧൦൮൩ കന്നിയിലാണു്; താമസിയാതെ തന്നെ ഞാൻ ഇതിനെ ഭാഷപ്പെടുത്താൻ ആരംഭിക്കയും ചെയ്തു. മൂലം ആദ്യമായി വായിച്ചുതോട്ടുകൂടിയാണു് ഭാഷാന്തരീകരണവും നടന്നുവന്നതു്. കൊല്ലം ഇംഗ്ലീഷ്‌ഹൈസ്കൂളിൽ മലയാളമുൻഷിവേലയിൽ ഇരുന്ന എന്നെ ആയാണ്ടു കുംഭമാസത്തിൽ മഹാരാജാവു തിരുമനസ്സിലെ പുത്രന്റെ അദ്ധ്യാപകനായി നിയമിക്കയാൽ എനിക്കു് ആ മാസത്തിൽ കൊല്ലത്തുനിന്നും ഇങ്ങോട്ടു പോരുന്നതിനിടയായി. / അപ്പോഴും ഇതിൽ ആറു സർഗ്ഗം തർജ്ജമചെയ്തിട്ടുണ്ടായിരുന്നു. മൂലഗ്രന്ഥകർത്താവിന്റെ വാസസ്ഥാനമായ ഈ സ്ഥലത്തേയ്ക്കുള്ള മാറ്റം നിമിത്തം ഉണ്ടായ സൌകര്യാധിക്യത്താൽ ശേഷം തർജ്ജമ മുഴുവൻ ൧൦൮൪ മേടത്തോടുകൂടി അവസാനിക്കയും, പിന്നെ അവിടുത്തെ സമയം നോക്കി ഇതു പരിശോധിപ്പിച്ചു തുടങ്ങുകയും ചെയ്തു. ഈ പരിശോധന അവസാനിച്ചതു് കഴിഞ്ഞയാണ്ടു ചിങ്ങമാസത്തിലാണു്. ഇതിലേയ്ക്കു്

ഇത്രയും കാലതാമസം വന്നതിന്റെ കാരണം അവിടത്തെ കൃത്യാന്തരബാഹുല്യമാകുന്നു. ഇതിനിടയ്ക്കു് 'സദാരാമ' എന്ന സംഗീതനാടകം, 'പള്ളിക്കെട്ടു വർണ്ണനം' തുള്ളൽപ്പാട്ടു, 'ഷഷ്ടിപൂർത്തിഷഷ്ടി', 'മാനസോല്ലാസം' 'വിക്രമോർവ്വശീയം' സംഗീതനാടകം മുതലായ ചില കൃതികൾ ഞാൻ എഴുതീട്ടും ഉണ്ടു്. പരിശോധനയ്ക്കു സൗകര്യത്തിനായി ആദ്യം മൂലശ്ലോകങ്ങളോടുകൂടിയാണു് പരിഭാഷ എഴുതിത്തീർത്തതു്. പിന്നെ ഇതു് അച്ചടിപ്പിക്കത്തക്കവണ്ണം മാറി എഴുതുന്നതിനും കുറേ കാലം വേണ്ടിവന്നു. അനന്തരം മഹാമനസ്കനായ കൊച്ചി ൧൧-ാംകൂർ രാമവർമ്മ (അപ്പൻ) തമ്പുരാൻ തിരുമനസ്സുകൊണ്ടു് ഇതിനു് ഒരു അവതാരിക എഴുതാമെന്നു സദയം കല്പിച്ചതനുസരിച്ചു് ഈ കൃതി അവിടത്തേക്കു് അയച്ചു. വിവിധകാര്യപര്യാകുലനായ അവിടത്തേക്കു് അതിൽപ്പിന്നെ നേരിട്ട പല വിഘ്നങ്ങൾ നിമിത്തം അവതാരിക എഴുതി പുസ്തകം മടക്കി അയച്ചുതരുന്നതിനു് സ്വല്പം താമസം വേണ്ടിവന്നു. "തർജ്ജമ മുഴുവനും മൂലത്തോടുകൂടി ഒത്തുനോക്കിയതിനു ശേഷമാണു് ഞാൻ അവതാരിക എഴുതീട്ടുള്ളതു്" എന്നു് അവിടുന്നയച്ച തിരുവെഴുത്തിൽ പ്രസ്താവിച്ചിരിക്കുന്നു.

കാളിദാസകൃതമായ രഘുവംശത്തിന്റെ രീതിയിൽ മനോഹരമായി എഴുതിയിരിക്കുന്ന ഒരു മഹാകാവ്യമായ മൂലഗ്രന്ഥത്തിന്റെ മാഹാത്മ്യത്തെപ്പററി ഞാൻ വിസ്തരിച്ചിട്ടാവശ്യമില്ല. ഇതിൽ ൨൨ സർഗ്ഗങ്ങളിലായി ൧൬൨൦ ശ്ലോകങ്ങൾ അടങ്ങിയിരിക്കുന്നു. 'ആംഗലസാമ്രാജ്യം' എന്ന പേരുകൊണ്ടു തന്നെ ഇതു് ബ്രിട്ടീഷ്കാർ ഇന്ത്യയിൽ പ്രവേശിച്ചതു മുതലുള്ള ചരിത്രത്തിന്റെ ഒരു സംഗ്രഹമാകുന്നു എന്നു തെളിയുന്നുണ്ടല്ലോ. എന്നാൽ മററുള്ള ചരിത്രഭാഗങ്ങളേയും ഇതിൽ സംക്ഷേപിച്ചിട്ടുണ്ടു്. രണ്ടാം സർഗ്ഗത്തിൽ ഹിന്ദുക്കളുടേയും മഹമ്മദീയരുടേയും ഭരണകാലത്തിലുള്ള ചരിത്രങ്ങളെ സമഗ്രമായി വിവരിച്ചിരിക്കുന്നു. മഹാരാഷ്ട്രന്മാരോടുള്ള ഒന്നാമത്തെയും രണ്ടാമത്തെയും യുദ്ധങ്ങളെപ്പററി പറയുന്ന സന്ദർഭങ്ങളിൽ അതിലേക്കു്

ആവശ്യപ്പെട്ടിട്ടുള്ള മഹാരാഷ്ട്രചരിത്രകാലത്തിലെ പ്രധാനസംഭവങ്ങളെക്കൂടി വിവരിച്ചിട്ടുണ്ട്. ആകപ്പാടെ ഇൻഡ്യാചരിത്രത്തിലുള്ള ഓരോ പ്രധാനസംഭവങ്ങളേയും യഥാൎഹം ക്രമപ്പെടുത്തിയാണ് ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുള്ളത്; എന്നാൽ കവിതാരീതിക്ക് ഉതകുംവണ്ണം ചമൽക്കാരജനകങ്ങളായ സംഭവങ്ങൾക്ക് അവിടവിടെ പ്രാധാന്യം കൊടുത്തിട്ടും ഉണ്ട്. ചരിത്രവിഷയമായ പ്രാധാന്യത്തിൽ സ്വല്പം പിറകിൽ നില്ക്കുന്ന ചില അംശങ്ങളെ—എതാവത്: ടിപ്പുവിന്റെ മലബാറിലെയ്ക്കും വിശിഷ്യ തിരുവിതാംകൂറിലെയ്ക്കും ഉള്ള പ്രവേശങ്ങളേയും മറ്റും—കുറെ വിസ്തരിച്ചു പറഞ്ഞിട്ടുണ്ടെങ്കിൽ ആ ന്യൂനതയുടെ ഉത്തരവാദിത്വം തന്റെ സ്വരാജ്യസ്നേഹത്തിനാണെന്നു ഗ്രന്ഥകൎത്താവു തന്നെ മുഖവുരയിൽ പ്രസ്താവിച്ചിട്ടുണ്ട്. ആധുനികമായ ലണ്ഡൻപട്ടണത്തിന്റെ വൎണ്ണനയെ കാവ്യമുഖമാക്കിയിരിക്കുന്നതു് സംസ്കൃതകാവ്യരീതിയുടെ അനുകരണമാകുന്നു.

ഇപ്രകാരം മഹത്തായിരിക്കുന്ന ഈ കാവ്യത്തെ തൎജ്ജമചെയ്യാൻ ഇറങ്ങിയതു നിമിത്തം എനിക്ക്, മൂലഗ്രന്ഥകൎത്താവിന്റെ ശിഷ്യത്വം വഹിക്കുന്നതിനും, അവിടുത്തെ സൎവ്വതോമുഖമായ പാണ്ഡിത്യം സൂക്ഷ്മബോധിത്വം കവനസാമൎത്ഥ്യം മുതലായ ഗുണങ്ങളെ അറിഞ്ഞ് ആശ്ചൎയ്യപ്പെടുന്നതിനും, വിശിഷ്യ സംസ്കൃതമലയാളഭാഷകളുടെ അനേകമൎമ്മങ്ങളെ ഗ്രഹിക്കുന്നതിനും ഭാഗ്യം സിദ്ധിച്ചിട്ടുണ്ട്. തൎജ്ജമയിൽ ശരിയായി വരുത്തുന്നതിനു പ്രയാസമായിത്തോന്നീട്ടുള്ള ചിലഭാഗങ്ങളെ കേൾപ്പിക്കുന്ന അവസരങ്ങളിൽ അവിടുന്നു നിഷ്പ്രയാസമായി പറഞ്ഞുതന്നിട്ടുള്ള പാഠാംശങ്ങളുടെ സാരള്യം എന്നെ വിസ്മയിപ്പിച്ചിട്ടുള്ളതിനു കണക്കില്ല. ദ്വിതീയാക്ഷരപ്രാസത്തിൽ അവിടുത്തെപ്പോലെ നിഷ്കൎഷയില്ലാത്തതു് അതിനു ശക്തിയില്ലാത്തതുകൊണ്ടാണെന്നു പറയുന്ന ആളുകൾ, ചിറ്റെഴുത്തുകോയിത്തമ്പുരാൻ തിരുമനസ്സിലെ നെററിയിൽ കിടക്കുന്ന ഭസ്മരേഖകൾക്ക് ഐകരൂപ്യമില്ലാത്തതു് അവിടുത്തെ കരകൌശലവൈകല്യത്താലാണെന്നു അനുമാനിക്കുന്നതിനും മടിക്കുമെന്നു തോന്നുന്നില്ല.

രൂപത്തിൽ സംജ്ഞാനാമങ്ങൾക്കെല്ലാം സംസ്കൃതച്ഛായയാണു കൊടുത്തിട്ടുള്ളതു്. ഭാഷയിലാകട്ടെ അവയെ അതു പോലെയും, ചില ദിക്കുകളിൽ സന്ദർഭം അനുസരിച്ചു് ഇംഗ്ലീഷിന്റെയോ മലയാളത്തിന്റെയോ രീതിയിലും പ്രയോഗിച്ചിട്ടുണ്ടു്. രൂപഭേദം ഉള്ള നാമങ്ങൾ എല്ലാം വിവൃതിയിൽ നോക്കി ഗ്രഹിക്കാവുന്നതാണു്. ഭേദങ്ങളായ നാമവിശേഷങ്ങളെയും മറ്റും വൃത്തത്തോടു യോജിപ്പിച്ചിട്ടുള്ള ചില ഭാഗങ്ങളിൽ യതിയെപ്പറ്റി വളരെ നിഷ്കർഷിച്ചിട്ടില്ല. ആറേഴു സംവത്സരങ്ങൾക്കു മുൻപേ എഴുതിത്തീർത്ത ഈ തർജ്ജമയിലെ പ്രയോഗരീതിയും പ്രായേണ അന്നത്തെ രുചിക്കു് അനുഗുണമായിട്ടുള്ളതാകുന്നു എന്നു പറയേണ്ടതില്ലല്ലോ.

ഗുരുതരങ്ങളായ കൃത്യാന്തരങ്ങളുടെ ഇടയ്ക്കു് ഇതിന്റെ പരിശോധനയ്ക്കായി ചെയ്യേണ്ടിവന്ന സമയവ്യയത്തെ ക്ഷമയോടുകൂടി സഹിച്ചു മൂലഗ്രന്ഥകർത്താവിനോടും, ഇതു മുഴുവൻ മൂലത്തോടുകൂടി ഒത്തുനോക്കി സരസവും സരളവുമായ ഒരവതാരിക എഴുതി അയച്ചുതന്ന സഹൃദയതിലകമായ അപ്പൻ തമ്പുരാൻ തിരുമേനിയോടും, ഇതിന്റെ അച്ചടിയിൽ ദ്രവ്യസഹായം ചെയ്തും മുൻകൂറായി വില അയച്ചുതന്നും എന്നെ പ്രോത്സാഹിപ്പിച്ചിട്ടുള്ള മാന്യന്മാരോടും ഞാൻ യഥായഥം അകൈതവമായ കൃതജ്ഞതയെ പ്രകാശിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം,<br>൧൦൮൪ മിഥുനം ൨൪. } കെ. സി. കേശവപിള്ള.

# അവതാരിക.

കാവ്യത്തിന്റെ സ്വഭാവം കവിയറിയുന്നതു പോലെ കാവ്യഗുണദോഷങ്ങളെ നിരൂപകൻ കാണുകയില്ല. കവിയുടെ സങ്കല്പശക്തി നിരൂപകനുമുണ്ടെങ്കിൽ നിരൂപണത്തിനേക്കാൾ എളുപ്പം കവനത്തിനായിരിക്കും. ആകാശപുഷ്പത്തിന്റെ മുടി ആകാരം നിൎണ്ണയിക്കത്തക്കവണ്ണം കല്പനാവൈഭവമുള്ള കവിപുംഗവന്മാൎക്ക് അവാങ്മനസഗോചരമായി യാതൊന്നും തന്നെ ഉണ്ടാകുന്നതല്ല. ചന്ദ്രന്റെ ഗുണങ്ങൾ ആസകലം ചാണകപ്പുത്രനു നൽകി, ലൌകികരംഗവും രംഗിക്കുന്നവും കൂടാതെ ശരച്ചന്ദ്രനെപ്പിടിച്ചു വറളി ഉണക്കുവാനും ചാണകപ്പുത്രനു മാനം കൊടുക്കുവാനും പച്ചപ്പരമാൎത്ഥം പറഞ്ഞ് പരമാബദ്ധവും ജനിപ്പിക്കുവാനും പരഹൃദയപരിശോധനം ചെയ്യുവാനും സാമൎത്ഥ്യമുള്ള കവിഹൃദയം ആൎക്കാണ് അറിയുവാൻ കഴിയുന്നത്? രാജരാജകവിരാജവിരചിതമായ 'ആംഗലസാമ്രാജ്യ'മെന്ന സംസ്കൃതകാവ്യം കേരളഭാഷാദൎപ്പണത്തിൽ പ്രതിഫലിച്ചുണ്ടായ ഈ പ്രതിച്ഛായയിൽ പ്രതിപത്തിയില്ലാത്തവരുണ്ടെങ്കിൽ അവർ പ്രകൃത്യാ കേരളഭാഷയിൽ വിപ്രതിപത്തിയുള്ളവരായിരിക്കണം. ദോഷൈകദൃക്കുകളുടെ ദൃഷ്ടിദോഷംകൊണ്ടോ ദ്രഷ്ടാവിന്റെ ശ്വാസോഷ്മാവു തട്ടിയുണ്ടാകുന്ന ദൎപ്പണമാലിന്യംകൊണ്ടോ തോന്നുന്ന തെളിവില്ലായ്മ ബിംബത്തേയോ പ്രതിബിംബത്തേയോ ബാധിക്കുന്നതല്ല. ഗൌരവവിഷയമായി ഗണിച്ചുപോരുന്ന ചരിത്രസംഭവങ്ങളെ കാവ്യത്തിനനുഗുണ ചമൽക്കാരത്തോടു കൂടി വൎണ്ണിച്ചിട്ടുള്ള മൂലകവിയുടെ ആശയത്തിന് ഹാനിക്കുറവും വിട്ടുവീഴ്ചയും വരാതെ അസംസ്കൃതനിലയിൽ കിടക്കുന്ന കേരളഭാഷയിൽ പകൎത്തുന്നത് സുകരമല്ലെന്ന് അനുഭവസ്ഥന്മാൎക്കു അറിഞ്ഞുകൂടും.

മൂലം :— "കൃഷാണപാദാംബുവേന്ദ്രിവിഭ്രമ-
പ്രവൃത്തരോമന്ഥമന്ഥരീകൃതം
ന മാനസം തസ്യ കദാപി പസ്പൃശേ
പരാൻ പരാസ്താൻ പ്രതികാരശങ്കയാ."

തൎജ്ജമ :—

"ഉഗ്രറാംശുവന്റെ മഹാപ്രതാപമുള്ളോം തന്നോളമില്ലാൎക്കമെ-
ന്നോറും ദൃഢമഹോ! മദിച്ചുലസനായ് മേവും മഹീവല്ലഭൻ
തോറവുള്ളോരരിസഞ്ചയം പ്രതികരിച്ചീടുന്നതിന്നായ് മുതി-
ൎന്നീടാൻ വഴമെന്ന മാനസമതിൽ തെല്ലും നിനച്ചില്ല താൻ.
(൩—൧൧)

തന്മയത്വംവരത്തക്കവിധം തൎജ്ജമചെയ്യുന്നതിൽ ഗ്രന്ഥകാരനുള്ളപാടവത്തെ വെളിപ്പെടുത്തുന്നതായ അനേകം ശ്ലോകങ്ങൾക്കിടയിൽ നിന്ന് 'സ്ഥാലീപുലാകന്യായേന' ഏതെങ്കിലും ഒന്നെടുത്ത് ഉദാഹരിക്കുന്നതൊന്നല്ലാതെ ഉള്ളതിൽവെച്ചു നല്ലതു നോക്കി തിരഞ്ഞെടുക്കുന്നതിന്നു ഞാൻ ഉത്സാഹിച്ചിട്ടില്ല. അതു സാദ്ധ്യവുമല്ല. 'ആംഗലസാമ്രാജ്യം' ഭാഷാന്തരപ്പെടുത്തുന്നതു സാധാരണസംസ്കൃതഗ്രന്ഥങ്ങൾ തൎജ്ജമചെയ്യുന്നതു പോലെ അത്ര എളുപ്പത്തിൽ സാധിക്കുന്ന ഒരു കാൎയ്യമല്ല പരിഭാഷകന്റെ സ്വാതന്ത്ര്യത്തിന്നു തടസ്ഥം വരുത്തുന്നതായ പല വൈഷമ്യങ്ങളും അതിൽ പരിഗണനീയങ്ങളായിട്ടുണ്ട്. 'ഇന്ദ്രനോ ചന്ദ്രനോ' വൃത്തത്തിനു ഒതില്ലെങ്കിൽ 'പാകശാസന'നായിട്ടോ 'ശീതകിരണ'നായിട്ടോ വലിച്ചു നീട്ടി പാകപ്പെടുത്തുവാൻ വിരോധമില്ല. തെളിച്ച വഴിപോകാത്ത 'അക്ബർ' മുതലായ വൈദേശികവിശേഷനാമങ്ങളെ പോയവഴിക്കു തെളിക്കുകയല്ലാതെ മറെറന്തൊരു ഗതിയാണ് കവിക്കുണ്ടാകുന്നത്? 'അക്ബർ' വൃത്തത്തിനു ചേൎന്നില്ലെങ്കിൽ വൃത്തം അക്ബൎക്കു ചേരേണ്ടതായി വരുന്നു. അതുപോലെതന്നെ 'ഒവാപനീശി' മുതലായ സാങ്കേതികശബ്ദങ്ങൾ തൎജ്ജമ ചെയ്യുമ്പോഴും ഈ വക ബുദ്ധിമുട്ടുകൾ നേരിടുന്നതാണ്.

ഇമ്മാതിരി ശ്ലോകങ്ങൾ വായിക്കുമ്പോൾ വായനക്കാരുടെ മനസ്സിൽ മൂലവൃത്തസ്ഥാനത്തു യാതൊരുവികാരവും ജനിക്കുന്നതല്ല.

ദ്വിതീയാക്ഷരപ്രാസവിരഹംകൊണ്ടു കൈരളീമഹിളയ്ക്കു വൈധവ്യം വരുമെന്നു വിചാരിക്കുന്ന കൂട്ടത്തിലല്ലാ പ്രസ്തുതകവിയെന്നു വരികിലും ഈ തർജ്ജമയിൽ ഒരു മുക്കാലും ഭാഗങ്ങളിൽ ദ്വിതീയാക്ഷരപ്രാസം പ്രയോഗിച്ചു കാണുന്നുണ്ട്. പ്രാസാന്തരങ്ങളെക്കൊണ്ടു കൈരളീമഹിളയ്ക്കു നെടുമംഗല്യവും രമണീയതയും ഉണ്ടാക്കുവാൻ കഴിയുമെന്നുള്ളതിന്നും ധാരാളം ഉദാഹരണങ്ങൾ കാണിച്ചിട്ടുണ്ട്.

"വൻപൊന്തിവണ്ണമതിവേഗമിയന്ന മിന്നൽ-
കമ്പിത്തപാലിവ പുരംപ്രതി ചെന്നുലം,
ന്നവരതോടാളുകൾ വില്ലാഗർതൻചരിത്രം
തൻപത്രസംസ്ഥതടെയന്നുപോൽ ഗ്രഹിച്ചു." (൨൦-൨൦)

"നിസ്സാരമാം നികതിയൊക്കെ നിറുത്തി; ഭൂമി-
യെല്ലാം പകുത്തു പുതുതായ് കുടികൾക്കു നൽകി;
നിസ്തുല്യശീലനവനാത്മജനാവനത്തിൽ
വസിച്ചു വാണു വഴിപോലെ വെളിപ്പെടുത്തി." (൨൦-൨൨)

"നിർവിഘ്നമുണ്ടായ ജയങ്ങളാലേ
നിജപ്രതാപം വളർന്നോരച്ഛ
നിസ്സാരരാം വൈരികളെ നിഗ്രഹിപ്പാൻ
നിശ്ശേഷമെന്നോർത്തിതവൻ ജഡാത്മാ." (൧൭-൨൨)

ഇവിടെ ദ്വിതീയാക്ഷരപ്രാസം ഉണ്ടായതുകൊണ്ടും ഇല്ലാത്തതുകൊണ്ടും ഗുണമല്ലാതെ ദോഷമൊന്നും തോന്നുന്നില്ല. അന്ത്യപ്രാസം, ആദ്യാക്ഷരപ്രാസം ഇതുകൾക്ക് ദ്വിതീയാക്ഷരപ്രാസത്തെക്കാൾ എന്നല്ല ദ്വിതീയതൃതീയാക്ഷരപ്രാസങ്ങളെക്കാൾ സ്വാരസ്യം കൂടുതലോ കുറവോ എന്ന കാര്യം ശ്രോതാവിന്റെ രുചിഭേദത്തെ അനുസരിച്ചിരിക്കുന്നതാണ്. മലയാളത്തിൽ തോടയാണ് ഉപയോഗിച്ചു വരുന്നതെന്നു വെച്ചു പാദഭേദത്തെ കുറ

ഹിനു ഭംഗിയില്ലെന്നു പറയുന്നവരോടു മൌനമവലംബിക്കുന്നതല്ലാതെ മറുവടിയൊന്നും പറയേണ്ടതില്ല. പരിചയംകൊണ്ടു പ്രതിപത്തി വൎദ്ധിക്കയില്ലെന്നോ കാലം കൊണ്ടു രുചി ഭേദപ്പെടില്ലെന്നോ ശഠിച്ചു പറവാൻ ഞാൻ തയ്യാറില്ല. മിൽട്ടൺ പ്രാസം ത്യജിച്ചിട്ടുണ്ടെന്നു വെച്ചു വെണ്മണി മഹൻ നമ്പൂരിയുടെ കവിതയ്ക്കു കുറവു പറവാമോ

‘‘ശ്വപാകോ ജല്പാകോ ഭവതി മധുപാകോപമഗിരാ
നിരാതങ്കോ രങ്കോ വിഹരതി ചിരങ്കോടികനകൈഃ
തവാപൎണ്ണേ! കൎണ്ണേ വിശതി മനുവൎണ്ണേ ഫലമിദം
ജനഃ കോ ജാനീതേ ജനനി! ജപനീയം ജപവിധൌ’’.

എന്നു തുടങ്ങി ആചാൎയ്യസ്വാമികളുടെ രസനയിൽ നിന്നു പ്രാസം പ്രവഹിച്ചിട്ടുണ്ടെന്നു വെച്ചു്,

‘‘നിബിഡിതമിന്നലിയുമെന്നു നിനച്ചു വാസം-
തഞ്ഞെത്ര ഞാനിതൊരു മട്ടു കഴിച്ചു കൂടി’’

എന്നു ചമച്ച സുകവിയെ അഭിനന്ദിക്കുവാനോ എനിക്കു ധൈൎയ്യവുമില്ല. വാസ്തവത്തിൽ കവിതാഗുണം ഒന്നാമതായി രസത്തെയും രണ്ടാമതായി അലങ്കാരാദികളെയും അപേക്ഷിച്ചാണിരിക്കുന്നതു്. അലങ്കാരത്തിൽ തന്നെ അൎത്ഥാലങ്കാരം ശബ്ദാലങ്കാരത്തെക്കാൾ പ്രധാനമായിട്ടുള്ളതാണെന്നു് അൎത്ഥചിത്രശബ്ദചിത്രങ്ങളെ ക്രമത്തിൽ മദ്ധ്യമാധമങ്ങളായി ഗണിച്ചിരിക്കുന്ന ആലങ്കാരികന്മാർ നിൎണ്ണയിച്ചിട്ടുള്ളതുമാകുന്നു. ശബ്ദാലങ്കാരങ്ങളിൽ ദ്വിതീയാക്ഷരപ്രാസത്തിനു മലയാളത്തിൽ കൎണ്ണാകൎണ്ണികയാ സിദ്ധിച്ചിട്ടുള്ള പ്രാധാന്യം വാമഗ്രസ്തമെന്നു വന്നപ്പോൾ തന്നെ രുചിഭേദം തീൎച്ചപ്പെട്ടു. അതു കാലഭേദത്തിന്റെ ഫലമാണെന്നേ വിചാരിക്കേണ്ടതുമുള്ളു. കെ. സി. കേശവപിള്ള അവർകളുടെ കൃതിയിൽ നിന്നു് ഈ അഭിപ്രായമാണു് ഞാൻ സംഗ്രഹിക്കുന്നതു്.

'ആംഗലസാമ്രാജ്യം' മൂലത്തെയും മൂലകവിയെയും കുറിച്ചു് എന്തെങ്കിലും ഇവിടെ പ്രസ്താവിക്കുവാനോ് പ്രശസ്തകവിയായ കെ. സി. കേശവപിള്ള അവർകളെ കവിയുടെ നിലയിൽ അവതരിപ്പിക്കുവാനോ ഉള്ള അവകാശമൊന്നും കാണുന്നില്ലെന്നല്ല ആവശ്യവും ഇല്ല. എന്നാൽ ഇദംപ്രഥമമായി മലയാളഭാഷയിൽ പ്രവേശിക്കുന്ന ഇൻഡ്യാചരിത്രവിഷയകമായ ഈ കാവ്യം മാതൃഭാഷയിൽ വൃദ്ധിക്കുള്ള പ്രതിപത്തി നിമിത്തം കേരളീയസമക്ഷം അരങ്ങു കയറുവാൻ യഥാശക്തി ശ്രമിക്കുക മാത്രമാണ് ഇതിനാൽ ചെയ്തിട്ടുള്ളത്.

കുമാരമന്ദിരം.
അയ്യന്തോൾ.
വൃ - ൧൧ - ൮൯.

അപ്പൻ തമ്പുരാൻ.

**Rama Varma**

**11th Prince of Cochin.**

---

# വിഷയവിവൃതി.

---

## ൧-ാം സർഗ്ഗം. ഇൻഡ്യാപ്രവേശം

ശ്ലോകം ൧ മുതൽ
൯-വരെ. ലണ്ഡൻനഗരത്തിന്റെ വർണ്ണനം.

൧൦ - ൧൫. എലിസബത്തിന്റെ രാജ്യഭാരം.

൧൬ - ൧൮. ഈസ്റ്റിൻഡ്യാകമ്പനിയുടെ ഉത്ഭവവും, അവർ ശാസനപത്രം സ്വീകരിക്കുന്നതും.

൧൯ - ൨൨. കമ്പനിയുടെ വ്യവസ്ഥ.

൨൩. മുഗൾചക്രവർത്തിയോടുള്ള ഉടമ്പടി.

൨൪ - ൨൫. ഇൻഡ്യയിലേയ്ക്കു് ഒന്നാമതായി യാത്ര പുറപ്പെടുന്നതു്.

൨൬ - ൨൮. കമ്പനിയുടെ വൈശ്യസമേതമായ ഉദ്യമത്തെപ്പറ്റിയുള്ള നിരൂപണങ്ങൾ.

൨൯ - ൩൬. സമുദ്രയാത്രാവർണ്ണനം.

൩൭ - ൪൦. സൂറത്തിൽ മൂന്നു കച്ചവടസ്ഥലങ്ങൾ ഏർപ്പെടുത്തുന്നതു്.

൪൧ - ൪൪. പോർത്തുഗീസ്കാരും ഡച്ചുകാരും ഇംഗ്ലീഷ്കാരോടു് അസൂയപ്പെടുന്നതു്.

൪൫ - ൪൬. പ്രതിപക്ഷക്കാരായി വേറെ ഇംഗ്ലീഷ് കമ്പനിക്കാർ ഉണ്ടാകുന്നതും, ഒടുവിൽ എല്ലാവരും യോജിക്കുന്നതും.

൪൭ - ൪൯. പോർത്തുഗീസ്കാരിൽ നിന്നും ബാംബെ വാങ്ങുന്നതു്.

൫൦ - ൫൨. ഇൻഡ്യയുടെ കിഴക്കേത്തീരത്തിലുള്ള സ്ഥാപനങ്ങൾ; മദ്രാസും (ഫോർട്ടു സെന്റ് ജ്യാർജ്ജ്) ഫോർട്ടു സെന്റ് ഡേവിഡ്ഡും സ്ഥാപിക്കപ്പെടുന്നതു്.

൫൭ - ൫൯. അത്യുഗ്രന്മാരായ രാജാക്കന്മാർ ഡ്യൂപ്ലെയുടെ വശത്തിൽ പെട്ട ഫ്രഞ്ചുകാരുടെ സഹായത്താൽ രാജ്യങ്ങളെ അപഹരിക്കുന്നത്.

൬൦ - ൬൧. ഡ്യൂപ്ലെയുടെ ആധിപത്യം. ഫ്രഞ്ചുകാർ മഹമ്മദാലിയെ തൃച്ചിനാപ്പള്ളിയിൽ വെച്ച് ഉപരോധിക്കുന്നത്.

൬൨. മഹമ്മദാലി മദ്രാസിലുള്ള ഇംഗ്ലീഷ്കാരുടെ സഹായത്തെ അപേക്ഷിക്കുന്നത്.

൬൩ - ൬൫. ഇംഗ്ലീഷ്കാർക്കും ഫ്രഞ്ചുകാർക്കും തമ്മിൽ മുൻപിനാലെയുള്ള പിണക്കം.

൬൬. ഇംഗ്ലീഷ്കാരുടെ ബലഹീനത.

൬൭ - ൬൯. ആർക്കാട്ടിൽ യുദ്ധം നടത്തണമെന്നു ക്ലൈവ് അഭിപ്രായപ്പെടുന്നത്.

൭൦ - ൭൧. ക്ലൈവ് ആർക്കാട്ടിനെ പിടിക്കുന്നത്.

൭൨ - ൭൫. അയാൾ ഹിന്തുഭടന്മാരോടു കൂടി ആർക്കാട്ടിനെ രക്ഷിക്കുന്നത്.

൭൬ - ൭൮. അയാൾ സകലയുദ്ധത്തിലും ശത്രുവിനെ തോല്പിക്കുന്നത്.

൭൯ - ൮൦. ഇംഗ്ലീഷ്കാരുടെ ജയം. മഹമ്മദാലിക്കു വീണ്ടും രാജ്യാധിപത്യം കൊടുക്കുന്നത്.

൮൧. ക്ലൈവ് ഇംഗ്ലണ്ടിലേക്കു കപ്പൽ കയറുന്നത്.

---

൨-ാം സർഗ്ഗം. ഫ്രഞ്ചുകാരുടെ വിശ്വാസനാശം.

൧ - ൨. ഇംഗ്ലീഷ്കാരെ അവരുടെ മിത്രങ്ങൾ വെടിയുന്നത്. തൃച്ചിനാപ്പള്ളിയുടെ ഉപരോധം തുടരുന്നത്.

൩ - ൧൦. ഡ്യൂപ്ലെയുടെ ജയവും അത്യാശയും.

൫൫ - ൬൯. പുതുച്ചേരിയിലെ സമാധാനവും ഡൂപ്ലേയുടെ അധഃപതനവും.

൬൩ - ൭൫. യുദ്ധം വീണ്ടും തുടങ്ങുന്നത്.

൭൭ - ൮൮. ബുസിയും സൈന്യം.

൮൪ - ൮൬. യൂറോപ്പിൽ ഇംഗ്ലീഷ്കാരും ഫ്രഞ്ചുകാരും തമ്മിലുള്ള പിണക്കവും, ഇൻഡ്യയിൽ നിന്ന് ഇംഗ്ലീഷ്കാരെ ഓടിക്കുന്നതിനു കൌണ്ട് ഡി ലാലി അയയ്ക്കപ്പെടുന്നതും.

൮൭ - ൯൭. അയാൾ ഫോർട്ട് സെൻറ് ഡേവിഡ് എന്ന കോട്ടയെ നശിപ്പിക്കുന്നതും, ഫോർട്ട് സെൻറ് ജാർജിനെ ഉപരോധിക്കുന്നതും.

൯൦ - ൯൩. ലാലിയോടുള്ള ജനങ്ങളുടെ അപ്രീതി, അയാളുടെ സൈന്യത്തിലുള്ള പരസ്പരകലഹം.

൯൧ - ൱൦. ഇംഗ്ലീഷ്കാർ ബംഗാളിൽ നിന്നു സഹായം ലഭിക്കുന്നതും, അവർ വാൻഡിവാഷിൽ വെച്ച് ഫ്രഞ്ചുകാരെ ധ്വംസനം ചെയ്യുന്നതും.

൱൫ - ൱൨. വാൻഡെർസക്രാഫ്സ് എന്ന സ്ഥലത്തിൽ നിന്നു ഫ്രഞ്ചുകാരെ ഓടിക്കുന്നതും, ലാലിയുടെ അധഃപതനവും.

൱൮ - ൱൪. ഫ്രഞ്ചുകാരുടെ ഈസ്റ്റിൻഡ്യാക്കമ്പനി ഉടയുന്നത്.

൱൯. ഹൈദ്രാബാദിലും മൈസൂരിലും ഉള്ള അധിപത്യപരിവർത്തനങ്ങൾ.

൱൬. ക്ലൈവ് തിരിച്ചുവന്ന് ബംഗാളിലേയ്ക്കു പുറപ്പെടുന്നത്.

---

൭-ാം സർഗ്ഗം. ഇരുട്ടറയിലെ രാത്രി.

൫. ബംഗാളിൽ പാർത്തിരുന്നവർക്ക് ഉണ്ടായ ഉപദ്രവങ്ങൾ.

൨ - ൬. അവരുടെ പൂർവ്വചരിത്രം.

൭ - ൯. സുരാജൂദ്ദൌലാ ബംഗാൾനവാബാകുന്നത്.

൰ - ൧൨. അയാൾ ഇംഗ്ലീഷ്കാരോടു കലഹം ഉണ്ടാക്കുന്നതും, കാസിംബസാർ പിടിക്കുന്നതും.

൧൩ - ൨൨. അയാൾ കൽക്കത്തായെ ആക്രമിച്ചു അടക്കുന്നത്

൨൩ - ൩൨. തോററവരായ ദുർഗ്ഗപാലന്മാരോടുള്ള അയാളുടെ സംഭാഷണം.

൩൩ - ൪൦. കൽക്കത്തായിലെ സായാഹ്നം.

൪൧ - ൪൨. ദുർഗ്ഗപാലന്മാരെ തടവിലാക്കുന്നത്.

൪൩ - ൪൬. ബ്ലാക്ക്ഹോൾ (ഇരുട്ടറ) കെട്ടിടത്തിന്റെ വർണ്ണനം.

൪൭ - ൫൩. കാവൽക്കാരുടെ ക്രൂരകൃത്യങ്ങളും തടവുകാരുടെ സങ്കടങ്ങളും.

൫൪ - ൬൦. തടവുകാരുടെ സങ്കടങ്ങൾ കണ്ട് കാവൽക്കാർ നിർദ്ദയം അപഹസിക്കുന്നത്.

൬൧ - ൬൫. ഭയങ്കരമായ ആ രാത്രി മന്ദമായി കഴിയുന്നത്.

൬൬ - ൭൦. ഈ അത്യാപത്തിന്റെ ശേഷമുള്ള പ്രഭാതം.

൭൧ - ൭൪. നവാബ് തീരെ നിർദ്ദയനായിട്ട് ജയത്തോടുകൂടി തലസ്ഥാനത്തിലേയ്ക്കു മടങ്ങുന്നത്.

---

## ൬-ാം സർഗ്ഗം. വംഗവിജയം.

൧ - ൨. ക്ലൈവും വാട്സനും ഹൂഗ്ലീതീരത്തിൽ വന്നിറങ്ങുന്നത്.

൩ - ൭. ക്ലൈവ് ധീരതയോടുകൂടി യുദ്ധം ചെയ്ത് കൽക്കത്തായെ വീണ്ടെടുക്കുന്നത്.

൮ - ൧൮. സുരാജ്ദൌലയുടെ നീതിക്രമം.

൧൯ - ൨൨. അയാളുമായുള്ള സമാധാനം.

൨൩ - ൨൪. അതൃപ്തിക്കുള്ള കാരണങ്ങൾ.

൮൩ - ൮൯. അയാൾ ഇംഗ്ലീഷ്കാരുമായി യുദ്ധം ചെയ്യുന്നത്.

൯൦ - ൯൧. ഒന്നാമത്തെ ശിപായിലഹള.

൯൨ - ൯൩. ബക്സാർയുദ്ധവും ഇംഗ്ലീഷ്കാരുടെ ജയവും.

൯൪ - ൯൯. രാജാവും ചക്രവർത്തിയും കീഴടങ്ങുന്നത്.

൧൦൦ - ൧൦൩. മീയർ ജാഫരുടെ മരണവും കമ്പനിയിലെ ജോലിക്കാരുടെ ദുർവ്യാപാരങ്ങളും.

൧൦൪ - ൧൧൨. ക്ലൈവ് തിരികെ വരുന്നതും, സർവ്വാധികാരങ്ങളോടു കൂടി ബംഗാൾഗവർണ്ണരാക്കപ്പെടുന്നതും.

---

## ൭-ാം സർഗ്ഗം. രാജ്യതന്ത്രപരിഷ്കാരം.

൧ - ൯. ബംഗാൾ, ബിഹാർ, ഒറീസാ ഈ ദേശങ്ങളിലെ അധികാരം ഇംഗ്ലീഷ്കാർക്കു കൊടുക്കുന്നത്.

൧൦ - ൧൩. ക്ലൈവ് സിവിൽസർവീസിനെ പരിഷ്കരിക്കുന്നത്.

൧൪ - ൧൭. അയാൾ സൈന്യവകുപ്പിനെ പരിഷ്കരിക്കുന്നതും, ഇംഗ്ലണ്ടിലേയ്ക്കു പോകുന്നതും.

൧൮ - ൨൧. അയാളുടെ സ്വഭാവം.

൨൨ - ൨൩. അയാൾ ഉദ്യോഗത്തിൽ നിന്നും ഒഴിയുന്നത്.

൨൪ - ൨൯. ഉഭയഭരണദോഷങ്ങൾ.

൩൦ - ൩൧. ബംഗാളത്തിലെ ദുർഭിക്ഷം.

൩൨ - ൩൩. വാറൻ ഹേസ്റ്റിംഗ്സ് ഗവർണ്ണരായി നിയമിക്കപ്പെടുന്നത്.

൩൪ - ൪൪. അയാളുടെ രാജ്യഭരണപരിഷ്കാരങ്ങൾ.

൪൫ - ൫൩. റെഗ്യുലേറ്റിംഗ് ആക്റ്റ് പാസാകുന്നതും ഹേസ്റ്റിംഗ്സ് ഒന്നാമത്തെ ഗവർണ്ണർ ജനറലാകുന്നതും.

ൻ-ാം സർഗ്ഗം. മഹാരാഷ്ട്രചരിത്രം.

[illegible] - [illegible]. ബാലപേഷ്വാവായ നാരായണറാവു.

[illegible] - [illegible]. ഇംഗ്ലീഷ്കാരോടുള്ള ഉടമ്പടികളും യുദ്ധപ്രഖ്യാപനവും.

[illegible] - [illegible]. ഇംഗ്ലീഷ്കാർ പിൻവാങ്ങുന്നതും വാർഗ്ഗാമിലെ സമാധാനവും.

[illegible] - [illegible]. വീണ്ടും യുദ്ധം; ഇംഗ്ലീഷ്കാർ ആദ്യം തോറ്റു എങ്കിലും ഒടുവിൽ ഗ്വാളിയർ, ലാഹ്ഹർ ഇവയെ പിടിക്കുന്നതും, സിൻധ്യാവിനെ തോല്പിക്കുന്നതും.

[illegible] - [illegible]. സാൽബേയിലെ ഉടമ്പടി.

---

[illegible]-ാം സർഗ്ഗം. മൈസൂരിലെ കലഹങ്ങൾ.

[illegible] - [illegible]. ഹൈദരാലിക്ക് എതിരായി നൈസാമും മഹാരാഷ്ട്രന്മാരും ഇംഗ്ലീഷ്കാരും തമ്മിൽ സഖ്യം ചെയ്യുന്നത്.

[illegible] - [illegible]. നൈസാമും മഹാരാഷ്ട്രന്മാരും ഇംഗ്ലീഷ്കാരെ ഉപേക്ഷിക്കുന്നത്.

[illegible] - [illegible]. തൃണമാലിയിലെ യുദ്ധം.

[illegible] - [illegible]. നൈസാം ഇംഗ്ലീഷ്കാരോടു സമാധാനപ്പെടുന്നത്.

[illegible] - [illegible]. മൈസൂരിലെ പ്രഥമകലഹത്തിന്റെ അവസാനം.

[illegible] - [illegible]. മഹാരാഷ്ട്രന്മാർ ഹൈദരെ എതിർക്കുന്നതും ഇംഗ്ലീഷ്കാർ, സഹായിക്കണമെന്നുള്ള അയാളുടെ അപേക്ഷയെനിരാകരിക്കുന്നതും.

[illegible] - [illegible]. മൈസൂരിലെ ദ്വിതീയകലഹത്തിന്റെ കാരണങ്ങൾ.

[illegible] - [illegible]. മദ്രാസ് ഗവർണ്ണരുടെ അസമർത്ഥത.

൬൯ - ൭൧. കലഹം.
൭൨ - ൮൪. ഇംഗ്ലീഷ്കാരുടെ ആധിപത്യത്തിനുള്ള അപകടസ്ഥിതി.
൮൫ - ൯൬. ഹേസ്റ്റിംഗ്സ് ഇംഗ്ലീഷാധിപത്യത്തെ രക്ഷിക്കുന്നത്.
൯൭ - ൧൦൧. പോർട്ടനോവായിലെയും പാലിപ്പുരിലെയും യുദ്ധങ്ങൾ.
൧൦൨ - ൧൦൭. ജയാപജയങ്ങളോടുകൂടി കലഹം തുടർന്നുകൊണ്ടിരിക്കുന്നത്.
൧൦൮ - ൧൧൦. ഹൈദരുടെ മരണവും അയാളുടെ സ്വഭാവവും.
൧൧൧ - ൧൧൯. ടിപ്പു യുദ്ധം തുടരുന്നതും മംഗലപുരത്തിലെ ഉടമ്പടിയും.

---

## ൧൧-ാം സർഗ്ഗം. ടിപ്പുവിന്റെ ക്രൂരകൃത്യങ്ങൾ.

൧ - ൯. വാറൻ ഹേസ്റ്റിംഗ്സ് വേലവിടുന്നതും ഇംഗ്ലണ്ടിൽ കുററക്കാരനായി വിസ്തരിക്കപ്പെടുന്നതും.
൰ - ൧൩. ലാർഡ് കാറൺവാലിസ് ഗവർണ്ണർ ജനറലാകുന്നത്.
൧൪. അയാളുടെ നീതിക്രമം.
൧൫ - ൧൭. ടിപ്പുവിന്റെ അത്യാശ.
൧൮ - ൧൯. മഹമ്മദീയമതാചാരങ്ങൾ.
൧൯ - ൨൨. ടിപ്പു മതവിഷയങ്ങളായ കലഹങ്ങൾ ആരംഭിക്കുന്നതും, കാനറാ, കൂർഗ്ഗ് ഇവയെ കൊള്ളയിടുന്നതും.
൨൩ - ൨൫. ടിപ്പുവിന്റെ ഗർവ്വാധിക്യം.
൨൬ - ൨൭. മൈസൂറും മഹാരാഷ്ട്രന്മാരും ടിപ്പുവിന്റെ കീഴടങ്ങുന്നത്.
൨൮ - ൩൯. ടിപ്പു മലബാറിനെ ആക്രമിക്കുന്നതും അവിടെ

൩൰൪ - ൩൰൮. ടിപ്പുവിനെ ഉപരോധിക്കുന്നത്.

൩൰൯ - ൪൰. ടിപ്പു സമാധാനത്തിന് അപേക്ഷിക്കുന്നതും, ശ്രീരംഗപട്ടണത്തിലെ സമാധാനവും.

൪൰൧ - ൪൰൬. കലഹത്തിന്റെ ഫലങ്ങൾ.

൪൰൭ - ൫൰൧. ജമിന്ദാരന്മാരുടെയും സാമന്തരാജാക്കന്മാരുടെയും ഉത്ഥാനം.

൫൰൨ - ൬൰. സ്ഥിരമായ കരനിയമനം.

൬൰൧ - ൬൰൯. ലാർഡ് കാൺവാലീസിന്റെ മററുള്ള പരിഷ്കാരങ്ങളും, ഉയന്ന ഉദ്യോഗങ്ങളിൽ നിന്നും നാട്ടുകാരെ ഒഴിക്കുന്നത്.

൭൰ - ൭൰൫. അതീതനിരൂപണവും അവസാനവും.

---

൨-ാം സർഗ്ഗം. ടിപ്പുനിഗ്രഹം.

൧ - ൭. സർ ജാൺ ഷോർ ഗവർണ്ണർ ജനറൽ ആകുന്നതും അയാളുടെ സമാധാനത്തോടു കൂടിയ ഭരണവും.

൮ - ൯. അതിൽ നിന്നുണ്ടായ ദോഷങ്ങൾ.

൧൰ - ൧൰൪. അയോധ്യയിലെ അടുത്ത അവകാശിയുടെ സ്ഥാനാരോഹണം.

൧൰൫ - ൨൰. വെല്ലസ്ലിപ്രഭുവും അയാളുടെ നീതിക്രമവും.

൨൰൪. അയാളുടെ സ്വഭാവം.

൨൰൫ - ൨൰൭. സാഹായ്യസന്ധി.

൨൰൮ - ൩൰൧. നൈസാമും മഹാരാഷ്ട്രന്മാരും.

൩൰൨ - ൩൰൮. ടിപ്പു ഫ്രഞ്ചുകാരോടു ഗൂഢാലോചന തുടങ്ങുന്നത്.

൩൰൯ - ൪൰൫. വെല്ലസ്ലി ടിപ്പുവിനോട് ഗുണദോഷം പറയുന്നത്.

൪൰൬ - ൪൰൮. യുദ്ധത്തിനുള്ള ഒരുക്കങ്ങൾ.

---

൧൪-ാം സർഗ്ഗം. വെല്ലസ്ലിയുടെ പരാക്രമങ്ങൾ.

൯൨ - ൯൭. വെല്ലസ്ലിയുടെ കീഴിൽ ഇംഗ്ലീഷ്കാൎക്കുണ്ടായ മഹത്വം.

൯൮ - ൱. അയാൾ ഇൻഡ്യൻ സിവിൽ സൎവീസിനെ സ്ഥാപിക്കുന്നതും, അയാളുടെ സഫലമായ നീതിക്രമവും.

---

൧൫-ാം സൎഗ്ഗം. മഹാരാഷ്ട്രവിജയം.

൧ - ൫. സാൽബേയിലെ ഉടമ്പടി മുതൽക്കുള്ള മഹാരാഷ്ട്രചരിത്രത്തിന്റെ അനുവൎണ്ണനം.

നാനാഫൎന്നാവീസും മഹാദാജിസിന്ധ്യാവും
൬ - ൧൦. സിൻഡ്യാ ഡെൽഹിയെ കൈവശമാക്കുന്നതും, ഷാഅലം ദ്വിതീയൻ അയാളെ പേഷ്വാവിന്റെ പ്രതിനിധിയായി നിയമിക്കുന്നതും.

൧൧ - ൧൭. ഗുലാംഖാദിർ.

൧൮ - ൨൦. മഹാദാജിയുടെ മരണത്താൽ നാനാ വീണ്ടും പൂനായിൽ അധികൃതനാകുന്നത്.

൨൧ - ൨൫. നാനായുടെ കീഴിൽ മഹാരാഷ്ട്രശക്തി പുനരുജ്ജീവിക്കുന്നത്.

൨൬ - ൩൦. പൂനായിലെ അനൎത്ഥങ്ങളും ബാജിറാവു ദ്വിതീയൻ ഒടുവിലത്തെ പേഷ്വാവാകുന്നതും.

൩൧ - ൩൩. നാനായുടെ മരണവും പൂനായിലെ അരാജകത്വവും.

൩൪ - ൩൮. പൂനായിലെ ആന്തരകലഹം.

൩൯ - ൪൪. ബാജിറാവു ഇംഗ്ലീഷ്കാരുടെ സഹായം അപേക്ഷിക്കുന്നതും ബേസ്സീനിലെ ഉടമ്പടിയും.

൪൫ - ൪൯. സിന്ധ്യാവും ബോൺസ്ലേയും ആ ഉടമ്പടിയെ അനുവദിക്കാതിരിക്കുന്നത്.

൫൦ - ൫൪. കലഹം ആരംഭിക്കുന്നതും, ഹോൾക്കർ ഉടമ

സ്ഥാനായിരിക്കുന്നതും.

൬൨ - ൬൯. വെല്ലസ്ലിയുടെ യുദ്ധസമ്പ്രദായം.

൭൦ - ൭൩. അസ്സയിയിലെ യുദ്ധം.

൭൪ - ൭൮. റഘോജി ബോൺസ്ലെ തോൽക്കുന്നതും, ഡിയോഗാനിലെ ഉടമ്പടിയും.

൭൯ - ൮൧. ഡൽഹിയും ആഗ്രായും പിടിക്കുന്നത്.
സിൻഡ്യാ സന്ധിദാനം അപേക്ഷിക്കുന്നത്.

൮൨. ബോറോഡാ കാര്യങ്ങൾ.

൮൩ - ൮൬. രണ്ടാമത്തെ മഹാരാഷ്ട്രകലഹത്തിന്റെ ഫലങ്ങൾ.

൮൭ - ൯൧. ഹോൾക്കർ മൂന്നാമത്തെ മഹാരാഷ്ട്രകലഹം ആരംഭിക്കുന്നത്.

൯൨ - ൯൮. യുദ്ധക്രമം.

൯൯. രാമപുരം കോട്ട പിടിക്കുന്നത്.

൧൦൦ - ൧൦൯. മാൺസൻ മുകുന്ദ്രഗിരിമാർഗ്ഗത്തിൽ നിന്നു പിൻവാങ്ങുന്നത്.

൧൧൦ - ൧൧൧. ഹോൾക്കർ മിത്രങ്ങളെ സമ്പാദിക്കയും,മത്രയെ ഏറ്റുക്കയും ചെയ്തുവെങ്കിലും ലേക്കിനാൽ തോല്പിക്കപ്പെടുന്നത്.

൧൧൨ - ൧൧൩. ഭരത്പൂരിലെ രാജാവും സിൻഡ്യാവും ഇംഗ്ലീഷ്കാരോടു സമാധാനപ്പെടുന്നത്.

൧൧൪ - ൧൧൮. വെല്ലസ്ലിയെ തിരിയെ വിളിക്കുന്നതും, സർ ജ്യാർജ് ബാർല്ലോ ആക്ടിംഗ് ഗവർണ്ണർ ജനറൽ ആകുന്നതും.

---

## ൧൩-ാം സർഗ്ഗം. കണ്ടകശോധനം.

൧ - ൧൨. ശമനീതിയും അതിന്റെ ഫലങ്ങളും.

൧൩ - ൨൯. വെല്ലൂർ ശിപായി ലഹള; അതിന്റെ കാരണങ്ങളും ശമനവും.

---

൧൭ാം സർഗ്ഗം. ബാഹ്യോപദ്രവങ്ങൾ.

---

൧൰-ാം സൎഗ്ഗം. ശിഖികളുടെ ശക്തിയെ നശിപ്പിക്കുന്നത്.

ര.ന്ന - ര.൭. ലാർഡ് ഹാർഡിഞ്ജ് ലാർഡ് എല്ലെൻബറോവിൻെറ സ്ഥാനം പ്രാപിക്കുന്നത്.

ര.വ്വ - ന.ൻ. പഞ്ചാബിലെ ക്ഷോഭം.

ഛ൦ - ഛ൭. ശിഖികൾ ഇംഗ്ലീഷ്കാരുടെ അതിർത്തി കടക്കുന്നത്.

ഛവ്വ - ൭വ്വ. മുഡ്കി, ഫിരോസിഷാ ഇരു സ്ഥലങ്ങളിലെ യുദ്ധങ്ങൾ.

൭ൻ - ന്ന. ശിഖികൾ തോററു മടങ്ങുന്നത്.

ന്നന്ന - ൭൫. സോബ്രായോണിലെ യുദ്ധം.

൭ര - ൭൭. ടെജ്സിംഗിൻെറ വിശ്വാസഘാതം.

൭ന്ന - ൭൭. ലാഹുറിലെ സമാധാനം, വിജയികളായ യോധന്മാൎക്കു പാരിതോഷികം കൊടുക്കുന്നത്.

൭വ്വ - വ്വ൦. ലാർഡ് ഡൽഹൌസി ലാർഡ് ഹാർഡിഞ്ജിൻെറ സ്ഥാനം പ്രാപിക്കുന്നത്.

വ്വ൫ - വ്വ൭. മുൽട്ടാനിലെ ക്ഷോഭങ്ങളും ലാഹുറിലെ ദുരാലോചനകളും ഭേദങ്ങളും കലഹത്തിനു ഹേതുവാകുന്നത്.

വ്വവ്വ - വ്വൻ. ഷേർസിംഗിൻെറ വിശ്വാസഘാതം.

ൻ൦ - ൻ൫. മുൽട്ടാൻ പിടിക്കുന്നത്.

ൻര - ൻ൭. ചില്ലിയൻവാലായിലേയും ഗുജറാത്തിലേയും യുദ്ധങ്ങൾ.

---

## ൨൦-ാം സർഗ്ഗം. ഡൽഹൌസിയുടെ പരാക്രമങ്ങൾ.

൧ - ൨. പഞ്ചാബിനെ സ്വാധീനപ്പെടുത്തുന്നത്.

൩ - ൪. ഇംഗ്ലീഷ്കാർ കോഹിനൂർ ലഭിക്കുന്നത്.

൫ - ൯. പഞ്ചാബിലെ പരിഷ്കരണങ്ങൾ.

൧൦ - ൧൧. സാമാന്യപരിഷ്കാരങ്ങൾ.

൨൦ - ൨൨. സൈന്യത്തിലുള്ള സ്വദേശിയഭടന്മാരുടെ ആധിക്യവും അതൃപ്തിയും.

൨൩ - ൨൫. കൊഴുപ്പുതേച്ച തോട്ടാകൾ ഏർപ്പെടുത്തിയത്.

൨൬ - ൩൦. നിസ്സാരങ്ങളായ ജനശ്രുതികൾ.

൩൧ - ൩൮. ലഹളയുടെ ആവിർഭാവം.

൩൯ - ൪൪. മീററ്റിലെ ലഹളക്കാർ.

൪൫ - ൪൯. ഡൽഹി ലഹളക്കാർ കൈവശപ്പെടുത്തുന്നത്.

൫൦ - ൫൧. വില്ലോബിയും വെടിമരുന്നുശാലയും.

൫൨ - ൫൫. ലഹളക്കാരുടെ വിജയം.

൫൬ - ൬൦. പഞ്ചാബിൽ ജാൻ ലാറൻസും, ലക്നോവിൽ ഹെൻറി ലാറൻസും എത്തുന്നത്.

൬൧ - ൬൩. ഝാൻസിയിലെ ലഹള.

൬൪ - ൬൮. കാൺപൂരിലെ കലാപം.

൬൯ - ൭൨. നാനാസാഹിബ് ലഹളക്കാരുടെ നായകനാകുന്നത്.

൭൩ - ൮൨. ഇംഗ്ലീഷ് ഭടന്മാരുടെ വധം.

൮൩ - ൮൪. നാനാസാഹിബ് സ്വയം പ്രതാപവാനാകുന്നത്.

൮൫ - ൯൦. ഇംഗ്ലീഷ്കാർ വലിയ ആപത്തിൽപെടുന്നത്.

൯൧. ഇംഗ്ലണ്ടിൽ നിന്നും ലാർഡ് ക്ലൈഡിനെ അയയ്ക്കുന്നത്.

---

൨൨-ാം സർഗ്ഗം. രാജ്യാധിപത്യത്തിന്റെ മാററം.

൧ - ൩. ഹാവലാക്ക് കാൺപൂരിനെ കൈവശപ്പെടുത്തുന്നത്.

൩ - ൯. നാനാസാഹിബ് തടവുകാരെ കൊല്ലുന്നത്.

൧൦. താന്ത്യാതോപി ഗ്വാളിയരിൽ എത്തുന്നത്.

൧൧. ലക്നോവിന്റെ വിമോചനം.

൧൨ - ൧൮. ഡൽഹിയെ വീണ്ടും പിടിക്കുന്നത്.

൧൯ - ൨൧. ലഹളയുടെ ശമനം.

൨൭ - ൩൨. ലഹളക്കാരുടെ നായകന്മാരെ ശിക്ഷിക്കുന്നതും ബന്ധുക്കളെ ബഹുമാനിക്കുന്നതും.

൩൩ - ൩൭. ലഹളയെപ്പററിയുള്ള വിമർശനം.

൩൮ - ൩൯. മഹാരാജ്ഞി രാജ്യഭാരം സ്വീകരിക്കുന്നത്.

൪൦ - ൪൧. വിക്ടോറിയാമഹാരാജ്ഞിയും എലിസബെത്ത് മഹാരാജ്ഞിയും.

൪൨ - ൫൬. മഹാരാജ്ഞിയുടെ വിളംബരം.

൫൭ - ൬൪. വിളംബരത്തിന്റെ സ്വീകരണം.

---

## ൨൩-ാം സർഗ്ഗം. സാമ്രാജ്യസ്ഥാപനം.

൧ - ൪. രാജ്യഭരണത്തിന്റെ നവീനരീതി.

൫ - ൭. ലാർഡ് കാനിംഗിന്റെ പരിഷ്കാരങ്ങൾ.

൮ - ൧൦. ലാർഡ് കാനിംഗിന്റെ സ്ഥാനത്ത് ലാർഡ് എൽജിൻ പ്രവേശിക്കുന്നത്.

൧൧ - ൧൪. സർ ജാൺ ലാറൻസ് വൈസ്രായിയാകുന്നത്.

൧൫ - ൨൦. ലാർഡ് മേയോ വൈസ്രായിയാകുന്നത്.

൨൧ - ൨൩. ലാർഡ് നാർത്ത്ബ്രൂക്കിന്റെ രാജ്യഭരണം.

൨൪ - ൩൦. വെയിത്സ് രാജകുമാരൻ ഇൻഡ്യയെ സന്ദർശിക്കുന്നത്.

൩൧. ലാർഡ് ലിട്ടൺ വൈസ്രായിയാകുന്നത്.

൩൨ - ൩൯. ഇമ്പീരിയിൽ സമാജം ഉണ്ടാകുന്നിടയാക്കിയ അവസ്ഥകൾ.

൪൦ - ൪൩. ഇമ്പീരിയിൽ സമാജം.

൪൪ - ൫൦. മഹാരാജ്ഞി ചക്രവർത്തിനിയാക്കി പ്രഖ്യാപനം ചെയ്യപ്പെടുന്നത്.

൫൧ - ൬൨. സപ്തർജ്ജൂബിലി.

൬൩. വജ്രജൂബിലി.

൬൪. അവസാനം.

---

## സാങ്കേതികപദവിവൃതി.

---

അഗ്നിചൂർണ്ണം Gunpowder.
അധികാരപത്രം Charter.
അധികർത്താവ്, അധിനായകൻ, അധീശൻ } Governor General.
അർത്ഥശാസ്ത്രം Political Economy.
ആവാപനീതി Foreign policy.
കരണം Act (of Parliament.)
കർമ്മസംസത്ത്, കർമ്മസംഘം } Executive Council.
കാര്യദർശി Secretary.
കാര്യാലയം Office.
കാളഗൃഹം The Black Hole.
ഗണാധികർത്താവ് (ഗുല്മപതി) } Colonel.
ചൈത്യം Church, Mosque.
ജനാധിപത്യം { Common wealth, Republic.
ജാനപദം Civil.
തന്ത്രം Government.
ദണ്ഡനയം Criminal Policy.
ദണ്ഡപാലൻ General.
ദത്തമഹി The Ceded District.
ദാസനൃപന്മാർ (അടിമവംശക്കാർ) Slave Kings.
ധർമ്മദൂതൻ Missionary.
ധർമ്മപാലൻ Magistrate.

നീതിപാലകൻ Judge.
പൌരൻ Citizen.
പ്രതിരാജൻ Viceroy.
പ്രതിഹസ്തൻ Deputy.
പ്രഭു Lord.
ഭരണം (രക്ഷാവിധി) Civil administration.
ഭർത്താവ് Governor.
ഭൂസ്വാമി Land Proprietor.
മണ്ഡലം Presidency.
മന്ത്രസഭ Council.
മഹാമന്ത്രസഭ Parliament.
മഹിതവാമനൻ The Glorious Little man.
രാഷ്ട്രപാലൻ Subedar or Mugal Governor.
വാസ്തവ്യൻ Resident.
വിഗ്രഹം War.
വിനയനസദസ്സ് Board of Directors.

വിനേതാവ് Director.
വൈദ്യുതശക്തി Electric power.
വ്രാതം Tribe.
ശിക്ഷാവിധി, ശിക്ഷണം } Criminal Administration.
ശൈല സിന്ധുക്ഷിതിപതി The Zamorin.
സംഘം Company.
സംയന്ത്രണസഭ, യന്ത്രണസഭ } Board of Control.
സചിവൻ, കർമ്മസചിവൻ } Executive officer.
സാഹസം Police.
സാഹായ്യസന്ധി, സാഹ്യസന്ധി } Subsidiary System
സേവനം Service.

# ദേശനാമവിവൃതി.

| | |
|---|---|
| അജമീർ, അജമീരം Ajmir. | ഇരാവതി Ravi. |
| അതലാന്തികം Atlantic. | ഇരാവതി Irawadi. |
| അബ്ഘനസ്ഥാനം Afghanistan. | ഉജ്ജയിനി Oojein. |
| അസ്സെയി Assai. | ഉല്കലം (ഒറിസ്സാ) Orissa. |
| അഹമ്മദപട്ടണം Ahmednagar. | ഉദയപുരം Udipore. |
| ആംഗലം England. | ഉദ്വാനല്ലാ Udwanalla. |
| ആൻഡമനം Andaman. | കഡലൂർ Cuddalore. |
| ആന്ധ്രം (ഹൈദ്രാദേശം) Hyderabad. | കംബാ Cambay. |
| ആമേരികം America. | കംബോജം Kamboja. |
| ആരഖണം Arakhan. | കരികുളം Karikul. |
| ആർക്കാടം Arcot. | കാഞ്ചീപുരം Conjeeveram. |
| ആസാമം (കാമരൂപം) Assam. | കാന്യകുബ്ജം Kanouj. |
| ഇന്ദൂരം Indur. | കാബൂൽ Cabul. |

കാസിമാപണം Cassimbazar.
കാളിഘട്ടം Calcutta.
കാളി Kali R.
കടക്, കടകം Coorg.
കുമാരി Comorin.
കർദലം Curdla.
കൃഷ്ണപുരം Cawnpore.
കൊങ്കണം Konkan.
കോയമ്പുത്തൂർ Coimbatore.
കോരാ Korah.
കോസലം Oude.
ഖഡ്കി Kharki.
ഗാളിയാ (പറങ്കിദേശം) France.
ഗുർജ്ജരം, ഗുജറാത്ത്, ഗുജറാത്തി Guzerat.
ഗോരഖം Gorakpore.
ഗ്വാളിയരം, ഗ്വാളിയർ Gwalior.
ഘസ്നി, ഘസ്സി Ghazni.

ചിത്രദുർഗ്ഗം Chittledoorg.
ചിൻസൂർ Chinsurah.
ചില്ല്യൻവാല Chillianwala.
ചീനം, ചീനാ, ചൈനം China.
ജലാലം Jalalabad.
ജോധപുരം Jodepore.
ഝാൻസിപുരം Jhansi.
ടോങ്കം (തോങ്കം) Tonka.
തക്ഷശിലം, തക്ഷശില Taxila.
തഞ്ചാപുരം Tanjore.
തിംസ് Thames.
തുരുഷ്കം Turkey.
തൃണമാലി Trinomali.
തേഗനാപട്ടണം Tegnapatam.
തൊരകുളം Terai.
ത്രിലിംഗദേശം Telingana.
ത്രിശിരപുരം Trichiropoli.

ദക്ഷിണതലം, ദക്ഷിണദിക്ക് } Dekhan.
ദക്ഷിണാപഥം, ദക്ഷിണഭാരതം
ദക്ഷിണസ്ഥലം, ദക്ഷിണാപഥം
ദില്ലി Delhi.
ദിഗം Dig.
ദേവികോട്ടം Devikotta.
ദേവിദുർഗ്ഗം Fort St. David.
നന്ദിദുർഗ്ഗം Nandidoorg.
നവ്യശ്രേണി, പുതുച്ചേരി. Pondicherry.
നാഗപട്ടണം Nagapatam.
നാഗപുരം Nagpore.
പഞ്ചനദം The Panjab
പാടലീപുത്രം, പുഷ്പപുരം Patna.
പാണ്ഡുരപുരം Pandarpore.
പാണ്ഡ്യം Pandya.
പാനിപതം, പാനിപട്ട് Paniput.
പാരസീകം Persia.
പിഗു Pegu.

പിനാർ Pennar R.
പുണ്യപുരി Poona.
പൃത്തഗളം Portugal.
പ്രയാഗ Allahabad.
ഫിരജനഗരം, ഫീരോസ് Firozpore.
ഫിരോസഷാഹറം Firozshahore.
ബക്സാരം Baxar.
ബഡ്ജബഡ്ജം Budge Budge.
ബന്ദേൽഖണ്ഡം, ബുന്ദിലഖണ്ഡം Bundlekhand
ബർഹാംപുരം, ബർഹാമം Berhampore.
ബാസിനം Basin.
ബിജപുരം (വിജയപുരം) Bijapore.
ബ്രിത്താനിക Brittanica.
ബ്രഹ്മർഷിദേശം Bittaur.
ബ്രഹ്മമഹലം Bermahals.
ഭരതപുരം Bhartpore.
ഭാരതം India.
മഗധം Magada.

മധുരാ Muttra.
മദ്രാ. Madras.
മഹാംബാ (മുംബാ) Bombay.
മഹാരാജപൂർ Maharajapore.
മഹാരാഷ്ട്രം, മാരാഷ്ട്രം Mahratta Country.
മഹിസ്സൂരം Mysore.
മാടഭൂമി Cochin (state)
മാറിഷസം Mauritius.
മാർവാർ Mhairware.
മാഹി, മയ്യഴി Mahe.
മാളവം, മാൾവാ Malwa.
മീരാഥം Mirat.
മുഖന്ദരം Mukhandar.
മുംഗീരം Monghir.
മുദകി Madki.
മുൽത്താൻ (മൂലസ്ഥാനം) Multan.
മൂർഷിദം Murshedabad.
യുരോപം Europe.

രംഗൂണം Rangoon.
രാമനഗരം Rampore.
രുബിക്കോൺ Rubicon.
രോഹിലഖണ്ഡം (പഞ്ചാലം) Rohilkhand.
ലക്ഷ്മണപുരം Lucknow.
ലണ്ഡനം London.
ലാഹുരം (ലാഹൂർ) Lahore.
വംഗം (ബംഗാളം) Bengal.
വന്ദിവാസം (വാൻഡിവാഷ്) Vandivash.
വർദ്ധമാനപുരം Burdwan.
വാർഗ്ഗാമം Wargam.
വിദർഭം Berar.
വിപാശ (നദി) Bias.
വിഹാരം (ബിഹാർ) Bihar.
ശതദ്രു Sutledj.
ശീതശ്ശേരി, ശിരശ്ശേരി Tellicherri.
ശ്രീരംഗപട്ടണം Seringapatam.
ഷാഹാപുരി Shahpuri.

സർഹിന്ദം Sarhind.
സാംഗമം Changama.
സാതാരാ Satara.
സിന്ധുദേശം Sind.
സിന്ധുനദി Indus.

സോബ്രായോനം Sobraon.
സ്കൊട്ടദേശം Scotland.
സ്പാനിയാ (ഹിസ്പാനിയാ) Spain.
ഹൈദരാപുരം Hyderabad. (Town).



## വൈദേശികസ്ത്രീപുരുഷനാമവിവൃതി

അക്ബരഖാൻ Akbarkhan.
അക്തർലോണി Ochterlony.
അഗ്ന്യൂ Agnew.
അന്വാരുദ്ദീൻ Anwar-ud-din.
അപ്പാസാഹിബൻ Appasahib.
അമീർഖാൻ Amirkhan.
അസാഫുദ്ദൌലൻ Asaf-ud-doula.
അഹമ്മദൻഷാ Ahmed Shah.

ഔക്ലന്ദൻ Auckland.
ആംഗലൻ, ആങ്ഗ്ലൻ, ആംഗ്ലേയൻ The English.
ആബർകോംബി Abercomby.
ആമെഹൎസ്റ്റൻ Amherst.
ആലിവർദി Aliverdikhan.
ഇലീജ ഇമ്പി Elijah Impey.
ഉമ്ദതുൽഉമ്രൻ Umda-tul-umra.
ഉൽമുൽകൻ Ulmulk.

ഉമാചന്ദ്രൻ, ചന്ദ്രൻ Omichand.
എലിസബെത്ത്, എലീസബെത്ത് Elizabeth.
എല്ലിസ് Ellis.
ഔത്രാമൻ Outram.
ഔരംഗസെബൻ
അരംഗസ് ബെൻ
അരംഗ്സിബ്ബ് } Aurengzib.
കംബെർമീരൻ Combermere.
കർണ്ണകൻ, കർണ്ണാക്ക് Carnac.
കല്ല്യാടൻ Calliand.
കാനിംഗൻ Canning.
കാംബെലൻ Campbell.
കാൺവാലിസൻ,
കാരണവാലിസൻ,
കാരണൻ, വാലിസൻ } Cornwalis.
കാസിമൻ, കാസിം Kasim.
കീനൻ Kean.
കുത്തുബുദ്ദീനൻ Kutubuddin.

കൂടൻ Coote.
ക്ലൈടൻ Clide.
ക്ലൈവൻ, ക്ലൈവ് Clive.
ഖരീമൻ Kharim.
ഖാലസം Khalsa.
ഗെകവർ, ഗെകവാർ, ഗെകവരൻ Gaikwar.
ഗോഖലൻ Gokhla.
ഗോദർദൻ Godard.
ഗോഫർ Gough.
ഗൂർകൻ Goorkhas.
ഘോരൻ, ഘോരി Ghore.
ഘോഷമാലി Ghoshaum Ali.
ചണ്ഡസാഹിബ്ബ്, ചണ്ഡകൻ Chanda Sahib.
ചിറ്റു Chitu.
ജഗച്ഛ്രേഷ്ഠി Jagat Sethe.
ജമിന്ദാർ, ജമിന്ദരൻ Zamindar.
ജസ്വന്തരായൻ Jaswantha Row.
ജാഡർ Jats.

ജാൎജ്ജ് George.
ജെംസൻ James.
ജോനാൻ, ജാൺ John.
തൊഗ്ലാക Toglak.
ഡെയങ്ങ്ഗ്ല്യാ Dainglia.
താന്ത്യതോപി Tantia Topi.
ട്യൂഡാർ Tudor.
തുൎക്കൻ Turk.
തെജസിംഹൻ Tej Singh.
ഥഗ്ഗൻ Thug.
ഡച്ച് Dutch.
ഡെലഹൌസി Dalhousie.
ദുലീപസിംഹൻ Dulip sing.
ഡുപ്ലെ, ദുപ്ലി Dupleix.
ദോസ്ത Dost.
ഡെവതനാൻ Doveton.
ദൌലതരായൻ Doulat Row.
ഡ്രേകൻ Drake.

നന്ദപുത്രൻ Nuncomar.
നബാവ്, നബാവൻ. Nabab.
നാക്സൻ Knox.
നാണൻ Nana.
നാൎത്ത് ബ്രൂക്ക് Northbrook.
നസ്സർജംഗൻ Nazerjung.
നിക്കോൾസനാൻ Nicholson.
നീലൻ Neil.
നേപ്പിയർ Napier.
നൈജാമൻ, നൈസാം Nizam.
പറങ്കി French.
പൎണ്ണവീസൻ Farnavis.
പിഗോടൻ Pigot.
പിണ്ഡാരി Pindari.
പിടൻ Pit.
പീൎസൻ Pearce.
പൂൎണ്ണയൻ Purniah.
പൃത്തുഗീസ Portuguese.

| | |
|---|---|
| പേഷ്വാ, പേഷ്വാൻ | Peshwa. |
| പോഫാമൻ | Popham. |
| ഫോർദൻ | Forde. |
| ബാലബാജി | Balaji Baji. |
| ബെന്തിങ്കൻ | Bentink. |
| ബാബരൻ, ബാബർ | Baber. |
| ബെലി | Baillie. |
| ബ്രെത്തെയ്തൻ | Breithwaite. |
| ഭൃംഗാരി | Bringaris. |
| ഭോസ്ലൻ | Bhonsle. |
| മന്രൊ, മൺറോ | Monro. |
| മല്ഹാരരായൻ | Mulhar Row. |
| മലിഖാൻ | Malikhan. |
| മഹാബന്ധുലൻ | Mahabandula. |
| മഹമ്മദൻ, മഹമ്മത് | Mahomet. |
| മാൺസനൻ | Monson. |
| മാമൂദൻ, മാമൂദ് | Mahmud. |
| മാല്ക്കമൻ | Malcolm. |
| മിന്തൊ | Minto. |
| മീർജാഫരൻ | Mir Jafir. |
| മുരാദൻ | Murad. |
| മൂർഷിദൻ | Murshid. |
| മൂലരാജൻ | Mulraj. |
| മുസജംഗൻ | Merzefa Jung. |
| മെക്നാതൻ | Mac Naughton. |
| മെയൊ | Mayo. |
| മൊയിരൻ | Moire. |
| യവനൻ | Greek. |
| രഘുജി | Raghuji. |
| രണജിത്സിംഹൻ | Ranjit Singh. |
| രാഘവൻ | Raghaba. |
| രായദുല്ലഭൻ | Raidurlabh. |
| രാജപുത്രൻ | Rajput. |
| രൊഹില്ലൻ | Rohila. |
| ലേക്കൻ | Lake. |
| വാട്സനൻ, വാട്സൻ | Watson. |

വാൻസിത്താൎത്തൻ Vansitart.
വാരണൻ Warren.
വിശ്വാസറാവ് Visvasa Row.
വീഷൻ Whish.
ശംഭാജി Sambaji.
ശിഖ Sikhs.
ഷാ ആലമൻ, ഷാലം Sha Alam.
ഷീരാലി Shear Ali.
ഷൂജൻ Shuja.
ഷേരസിംഹൻ Sher Singh.
ഷോരൻ Shore.
സബക്താജി Sabaktajin.
സയ്യിദ Sayyid.
സരദാര Sirdar.
സലബാത്ജംഗൻ Salabatjung.
സാദത്ത് Sadat.
സിന്ധ്യൻ, സിന്ധ്യാൻ Sindia.
സുരാജദൌലൻ, സുരാജൻ Surajdoula.
സേലൻ Sale.
സെല്യൂകൻ Selucus.
സ്കോട Scot.
സ്ടീവൻ (സൻ) Stevenson.
സ്ടുവാൎത്തൻ Stuart.
സ്മിഥൻ, സ്മിത്ത് Smith.
ഹസ്തിംഗൻ Hasting.
ഹസ്തിംഗസൻ Hastings.
ഹാൎഡിഞ്ജൻ Hardinge.
ഹാരിസൻ Harris.
ഹോല്വലൻ Holwell.
ഹെന്റി Henry.
ഹേവലോകൻ Havelock.
ഹോല്ക്കരൻ, ഹോല്ക്കർ Holkar.




ശ്രീ.

# ആംഗലസാമ്രാജ്യം.

## ഒന്നാം സർഗ്ഗം.

ചൊല്ലാർന്നനല്പമതലാന്തികവാരിരാശി-
ക്കുള്ളിൽ തിളങ്ങിടുമൊരാംഗലമായ രാജ്യ
ത്തിംസാനദീതടമതിൽ ധരണിക്കു തൊട്ട
പൊട്ടായ ലണ്ഡനപുരം വിലസുന്നു പാരം. (൧)

നാനാവിധം വിലസിടും ബഹുശില്പശാലാ-
ജാലങ്ങളുക്കുഴൽവഴിക്കു പുറപ്പെടീക്കും
ധൂമങ്ങൾ കൊണ്ടിഹ ശരൽസമയത്തുമത്രം
ശോഭിച്ചിടുന്ന ചെറുകൊണ്ടൽ നിരന്നവണ്ണം. (൨)

നാനാമനോജ്ഞവിഭവങ്ങളിണങ്ങിയിങ്ങു
ബക്ക്ഖിംഗമെന്നു പുകൾ പൊങ്ങിന നാമമോടേ
ആങ്ഗ്ളേയഭൂപതികൾതൻകുലരാജധാനി
വാനിൽ സുരേന്ദ്രപുരി പോലെ വിളങ്ങിടുന്നു. (൩)

സാമാന്യതഃ പ്രജജനങ്ങളുമായ് സഹസ്രം
സാമാജികപ്രവരരുള്ളൊരു പാർല്ലമെന്റാം
സംഘത്തിനങ്ങു വിലസുന്നിഹ തുംഗമാവും
തങ്ങുന്ന നിലയമായ് വിരചിച്ച ഗേഹം. (൪)

താഴെ സ്ഥലം നിറകയാലിഹ മേല്ക്കുമേലായ്
വീണ്ടും ചമച്ച പല തട്ടുകൾ കൊണ്ടു നിത്യം
വർദ്ധിച്ച വാസപദമെന്നു യഥാർത്ഥമായി
വാനെത്തുമാറു വിലസുന്നു ഗൃഹങ്ങളെല്ലാം. (൫)

കൃത്യങ്ങളെല്ലാമൊക്കെ വഴിപോൽ നിയമിച്ചുറച്ചു
തന്മാർഗ്ഗവാഹികളെയും പുനരേല്പിച്ചിട്ടത്തി
സംഘത്തിലുള്ള ചിലരെസ്സകലാധികാര-
കർത്തൃത്വം വഹിച്ചിടുവതിന്നവർ നിശ്ചയിച്ചു. (൨൦)

നേതാക്കളാക്കിയവരന്നു കരാറു പോലെ
കൈവന്നചേരന്നരധികാരമിതാദരിച്ചു
ആലോചനയ്ക്കൊരു സദസ്സുടൻ സ്വദേശേ
സ്ഥാപിച്ചു കൃത്യമഖിലം നിയമിച്ചു മോദാൽ. (൨൧)

ഇന്നേതൃവീരരുടനിൻഡ്യയിലും സ്വകീയ-
വൃന്ദം ഭരിപ്പതിന്നൊരുത്തനെ നിശ്ചയിച്ചു;
അന്നായകൻ ഗവർണ്ണരെന്നൊരു നാമമോടേ
നന്നായ് വഹിച്ചു ബഹുനീതി കലർന്ന സംഘം. (൨൨)

അന്നീവിധം നിയമമൊക്കെയുമേർപ്പെടുത്തി-
ട്ടിന്നീട കച്ചവടമിന്ത്യയിൽ നിർവ്വഹിപ്പാൻ
ചിന്താം നസമർത്ഥരവർ ഡില്ലിയരൻ ജിഹാംഗീർ-
തന്നോടു ദൂതമുഖമായ് സ്ഥിരമേററി സഖ്യം. (൨൩)

വീണ്ടും സമസ്തമവർ നോക്കിയൊരുക്കി വിററി-
ട്ടേറും പദാർത്ഥനിര കെട്ടിയുടൻ കയററി
വേണ്ടുന്ന കപ്പലുകളിൽ ശുഭമാം മുഹൂർത്തം
കണ്ടിട്ടനന്തമൊരു കൂട്ടരെ യാത്രയാക്കി. (൨൪)

ഐശ്വര്യഫലം കലരുമവർ കോമളശ്രീ
കോലുന്ന ഭാരതമനോജ്ഞതടത്തിലെത്തായ്
ഗാമാ തുടങ്ങിയൊരു പോർത്തുഗീയരാദ്യം
കണ്ടുള്ള മാർഗ്ഗമതിലൂടെയുടൻ തിരിച്ചു. (൨൫)

എന്താണു പാർക്കിൽ മുഗളീശർ ഭരിക്കുമിന്ത്യ ?-
യെങ്ങാംഗലത്തിൽ മരുവുന്ന വണിക്സമൂഹം ?
എങ്ങോതഹോ! മഹിതകൃത്യമതിൽത്തുനിഞ്ഞതു
ഇംഗ്ലണ്ടിനയ്ക്കു കഴിയാത്തൊരു കാര്യമുണ്ടോ ? (൨൬)

നിസ്സാരവസ്തുവുമനേകമൊരുമിച്ചു ചേൎന്നാൽ
നൽസാരമാം ഫലമൊടുക്കുമിക്കമെന്നായ്
ലോകൎക്കു തൻക്രിയകൾ കൊണ്ടുപദേശമൊന്നു
നൽകാൻ ചമച്ച വിധി സംഘമിതെന്നു മന്യേ. (൧൭)

അല്ലെങ്കിലൊക്കിലിഹ പൂൎത്തങ്ങളീയർ പിമന്നു-
ച്ചൊല്ലുന്ന ഡച്ചുജനപാളി പരമധിവൃക്കം
ഇന്ത്യയിൽ സാഹസികരായവർ വന്നു പണ്ടു
വാണുള്ളൊരിന്ത്യയിവരെങ്ങനെയാക്രമിച്ചു ?. (൧൮)

ഊറ്റം കലൎന്നരിയ പായ്കളിൽ വന്നടിക്കും
കാറ്റിങ്കലോടുമവർ വിട്ടൊരു കപ്പൽവൃന്ദം
നീറ്റിൽ ചരിച്ചു, ചിറകങ്ങനെ വീശി വാനി-
ലേറ്റം ജവമൊടു ഖഗാവലിയെന്നപോലെ. (൧൯)

വൻപാൎന്ന കപ്പലുകൾ, തീരമതിങ്കൽ നിന്നു
പിൻപേ വരുന്ന നിജനായകരാളികൾക്ക്,
മുൻപേ മറച്ചുടികൾ, പിന്നിട, പിന്നെ മന്ദം
വൻപാമരങ്ങളുമിവണ്ണമഹോ ! മറഞ്ഞു. (൨൦)

ദിക്കിങ്കലൊക്കെ വഴിപോലെ പരന്നു, മേരൊ-
യ്ക്കുള്ള ഘോരപവനന്നധിവാസമായും,
ഉൾക്കാമ്പിലുൾക്കരളെയതെ വളൎത്തിടുന്ന
ചൊൽക്കൊണ്ട ജന്തുനിവഹങ്ങൾ വസിപ്പതായും, (൨൧)

ആഴം പെരുത്തു ചിലെടത്തു കഴിഞ്ഞു, മെന്നാ-
ല്പാഴം കുറഞ്ഞു ചിലെടത്തു നികന്നുമേറ്റം,
പൂമങ്ങൾ പന്തലുകൾ പോൽ ചിലെടത്തു ചേൎന്നും,
ശീതാതപങ്ങൾ ചിലെടത്തു ജലം തകൎന്നും, (൨൨)

ഒട്ടേറെ വാനിലുയരുന്ന മഹാതരംഗ-
ള്ളൂട്ടങ്ങളായ ശിഖരങ്ങളൊടേയേൎന്നും,
വട്ടം ചുഴന്ന വഴിയും വലുതായ വെള്ള-
ക്കെട്ടിങ്കൽ വൻചുഴികൾ മറ്റൊരിടത്തു ചേൎന്നും, (൨൩)

മുൻപേ കടന്നിവിടെയെത്തി വസിച്ചിരുന്ന
യൂറോപ്യരാം പരവണിഗ്വിസരം തദാനീം
തൽക്കാലമെത്തിയൊരിവൎക്കുവരാം ജയത്തിൽ
വിദ്വേഷമീൎഷ്യയസഹിഷ്ണുതയും വഹിച്ചു. (൨൫)

ഇൻഡ്യയ്ക്കു തങ്ങളിഹ കണ്ടുപിടിച്ചൊരേക-
മാൎഗ്ഗത്തിലന്യജനമെത്തുകയെന്ന വൈലക്ഷ്യം
തുറാളിലെയവരെ യാത്ര തടപ്പതിന്നാ-
യുദ്യുക്തരായ് തദനു പൃത്സ്വാംഗളീയരെല്ലാം. (൨൬)

അംഭോധിയുദ്ധനിപുണതമനല്പരുള്ളൊ-
രാംഗ്ളേയരോടവരെതിൎത്തു മടുത്തു പിന്നെ
ഇൻഡ്യാനിവാസികളൊടേഷണി ചൊല്ലിയുള്ളി-
ലുണ്ടായ വൈരമതുമാതിരി തീൎത്തുവെച്ചു. (൨൭)

കള്ളത്തിൽ നൈപുണമെഴുന്നൊരു ഡച്ചുകാര-
ന്നുള്ളത്തിൽ വൈരമതു വെച്ചിവരോടു സഖ്യം
കൊള്ളിച്ചുടൻ പറ്റു നോക്കിയിവൎക്കു ചിത്തം
പൊള്ളിച്ചു നഷ്ടവുമനൎത്ഥവുമേകിയേറ്റം. (൨൮)

എന്നല്ലിവൎക്കിതരമാം വിഭവത്തിലീൎഷ്യ-
യന്നാൾ ജനിച്ചിതിവരിൽ ചില കൂട്ടർ പോലും;
അന്നന്നു വാണിജസമൂഹമിഹാംഗലത്തിൽ
നിന്നും നവംനവമതായഥ വന്നുവല്ലോ. (൨൯)

വന്നോരു കൂട്ടർ പതറിച്ചിതറീട്ടു പൂൎവ്വ-
വൃന്ദത്തിലെത്തി വഴിപോലൊടുവിൽ കലൎന്നു
വേനല്ക്കു വററിയ നദീശകലങ്ങളാം വൎഷാ-
കാലത്തിൽ വീണ്ടുമൊരുമിച്ചണയുന്നപോലെ. (൩൦)

രംവെന്നഭിങ്ങഘോരസിന്ധുതടത്തിലെത്തി-
ക്കൈക്കൊണ്ട മെച്ചമൊടു കച്ചവടം നടത്തി
സ്വൈരം വസിച്ചിടുമവൎക്കു പിഴേണ പിന്നെ-
സ്സൂററു തന്നെയൊരു മുഖ്യനിവേശമായി (൩൧)

പിന്നീടൊരിക്കലഥ പോർത്തുഗലാധിനാഥർ
നന്ദിച്ചു തൻമകളെയാംഗലനായകന്നായ്
കന്യാധനത്തൊടു ബൊംബയതെന്ന കീർത്തി-
ചിഹ്നം ഇതപ്പുമതിലാർദ്രമിയന്നു നൽകി. (൨൮)

സംഘത്തിനായിഹ കനിഞ്ഞു സമുദ്രയാത്രാ-
സൌകര്യമാം പുരമിതാ ധരണീശനേകി;
തൻകൈയിലെത്തിയൊരതിന്നഭിവൃദ്ധിയും തൽ-
സംഘം തെളിഞ്ഞനുപദം വഴിപോലെ ചെയ്തു. (൨൯)

പൌരസ്ത്യതീരമതിലും ചില താവളങ്ങൾ
പാരം ധനം വില കൊടുത്തവരന്നു വാങ്ങി;
ചൊൽക്കൊണ്ട ചന്ദ്രഗിരിനായകനേകിയോരു
മദ്രാസു തന്നെയവയിൽ പ്രാമുഖ്യമായി. (൩൦)

പ്രാകാരപംക്തിപരിപാടികൾ കൊണ്ടു നന്നായ്
പാലിച്ചുപോരുമൊരു മദ്രപുരത്തിലന്നാൾ
ചേണാർന്ന ചേർന്ന വിഭവാവലി കണ്ടു നവ്യ-
ശ്രേണീനിവാസികൾ പരദേശികൾ ചേക്കയാർന്നു. (൩൧)

അപ്പോൾ പരങ്കികളിൽ മത്സരമാർന്ന സംഘം
കെല്പോടു തൽപുരവരത്തിനടുത്തു തന്നെ
പെട്ടെന്നു തെഗ്നപുരത്തിൽ നവീനമായി-
ക്കെട്ടിച്ചു കോട്ടയഥ ഡേവിഡ്ജിസംജ്ഞം. (൩൨)

ചൊല്ലാർന്ന ഭാരതമഹീപതി ഷാജിഹാന-
ന്നുല്ലാസശാലിയതുകാലമൊരാമയത്താൽ
നില്ലാതെയുള്ളതിവേദന പൂണ്ടു പാരം
വല്ലാതെയായധികപീഡിതനായ് ചമഞ്ഞു. (൩൩)

വിഖ്യാതരായ പല വൈദ്യർ കൊടുത്ത നാനാ-
സിദ്ധൌഷധങ്ങൾ വിധിപോലെ ചക്രവർത്തി
ഉൾക്കൊണ്ടുവെങ്കിലുമിറക്കമൊരല്പവും താൻ
കൈക്കൊണ്ടതില്ലതികഠോരതയാർന്ന രോഗം. (൩൪)

ശ്രീവാമനത്രിപദവൃത്തിയെയന്വയിച്ചു,
കൈവന്ന കോണുകളിൽ വാണവരല്ലൊരല്ലാം
ഭൂവിൻവിഭാഗമിഹ കൈവശമാക്കി മെല്ലെ-
നാമേയോ! നാമമഹിതമായ പദത്തിലെത്തി. (൩൯)

ഇത്ഥം ബഹുകാര്യസംഹതിയിലുള്ളാരംഭസംരംഭവും
പ്രത്യഗ്രവ്യവസായസാരനികരവ്യാപാരമെല്ലാം
നിത്യം ചേർന്നു പുണർന്നിടുന്ന വിജയശ്രീയും കലർന്നാര്യരും
സ്തുത്യന്മാരവരിൻഡ്യയിൽ ചിരതരം മോദിച്ചു മേവീടിനാർ.
(൪൦)

"ഇൻഡ്യാപ്രവേശം"
എന്ന
ഒന്നാം സർഗ്ഗം
സമാപ്തം.

## രണ്ടാം സർഗ്ഗം.

വാണിജ്യത്തിന്നധികമുതകുമോരോദേശമീയിൻഡ്യയിങ്കൽ
ചോണന്നീടും വിരുതിയലുമിംഗ്ലീഷുകാർ വന്ന കാലം
മുൻപേ വന്നീടിന മുഗൾമഹീവല്ലഭന്മാരമന്ദം
വൻപേറീടും വിധമിഹ ധരാപാലരായ് വാണിരുന്നു. (൧)

പാലിച്ചോരോ പാർവികരും കലർന്നു വാഴുന്ന ഭൂമീ-
പാലന്മാരാമിവരതിന്നു മുൻപന്യദേശത്തിൽ നിന്നും
ചാലെ വന്നുള്ളവരധരണീനാഥനെ സ്ത്രീതവിസ്ത്ര-
താലേ തോല്പിച്ചിവിടെ നൃപതിസ്ഥാനമാർന്നോർകളത്രേ. (൨)

നന്ദൻ വാഴുന്നളവിൽ മഹിതൻ മാസിഡോണ്യേശനാകും
മന്നൻ ധീരൻ യവനപതിയാമലെക്സാണ്ടരെന്നോൻ
നന്നാശവെച്ചുവിജയമതി പൂണ്ടിമ്മഹീമണ്ഡലം തൻ-
വൃന്ദത്തോടൊത്തധികബലവാനാക്രമിച്ചു. (൩൦)

പോരിൽ പശ്ച്യാവനിജയമൊടേ സിന്ധുവെസ്സന്തരിച്ചി-
ട്ടാരാൽ തക്ഷാപലപുരവരാഗ്രേസരന്മാർകളാകും
ഓരോ ഭൂമീപതികളെയെതിർത്തന്നിവൻ കീഴടക്കി-
ഹൈസ്പരം പ്രാപിച്ചിതു മഗധപാർശ്വാന്തമാമന്ന്! വീരൻ. (൩൧)

സന്തോഷം വിട്ടഥ വിമുഖരായ് തന്റെ സൈന്യത്തെ വീക്ഷി-
ച്ചന്തസ്സാപോൽ, നരപതി ധനം സർവ്വവും കൈക്കലാക്കി
സ്വന്തം രാജ്യത്തിനു ബത! മടങ്ങുന്ന മാർഗ്ഗത്തിൽവെച്ചി-
ട്ടന്തം പ്രാപിച്ചിതു വിധിവശാൽ വന്ന രോഗാന്നിമിത്തം. (൩൨)

നന്ദാഖ്യൻതന്നുടെയൊരസവർണ്ണാത്മജൻ ചന്ദ്രഗുപ്തൻ,
ചാണക്യൻ ചെയ്തൊരു സചിവതയാൽ, ക്ഷത്രിയദ്രോഹവർഗ്ഗം
മൊന്നോടെ വെന്നഥ, യവനഭൂപാശ്രമാലോലരായി-
ത്തീർന്നുള്ളോരിക്ഷിതിതലമുടൻ കൈവശത്തിൽ പെടുത്തി. (൩൩)

ചാണക്യൻതന്നുടെ ചതികളാലേവമേകാതപത്രാ-
സ്ഥാനം കൈക്കൊണ്ടതിമഹിതനായ് നന്ദജൻ വാണിടുന്നാൾ
സെല്യൂകാഖ്യൻ യവനകുലലക്ഷ്മാധരൻതൻസൈന്യപാളീ-
പാലൻ നേരിട്ടിഹ ധരണിയെ കൈക്കലാക്കാൻതുനിഞ്ഞു. (൩൪)

വന്നിട്ടേറ്റോരളവിലുടനേ തോററു തൻഗർവ്വമെല്ലാം
തീർന്നസ്സൈന്യാധിപമണിയിണങ്ങീടുവാനാഗ്രഹിച്ചു
കന്യാദാനപ്രമുദിതമനസ്സായിട്ടും മൌര്യഭൂമീ-
ചന്ദ്രൻ നൽകും ബഹുമതിയോടേ പിന്നെ മോദിച്ചു വാണു. (൩൫)

പിന്നീടുവീതലമിദമശോകാഹ്വയൻ ഗുപ്തപൌത്രൻ
ചിന്നം കൌതൂഹലമൊടു പിതാവിങ്കൽ നിന്നും ഗ്രഹിച്ചു;
ഭക്ത്യാവേശാൽ ജീവബലിയതും നിന്ദചെയ്യുന്നതായു-
ള്ളോരാ ബൌദ്ധം മതമുടനേ ഭൂപതിമാൻ സ്വീകരിച്ചു. (൩൬)

നാനാദേശങ്ങളിലുമുപദേശിപ്പതിന്നാളയച്ചും
നാനാസംഘങ്ങളിലിഹ ഗുണശ്രേണി വാഴ്ത്തി സ്തുതിച്ചും
താനാനന്ദത്തൊടു ബൌദ്ധശിലാശാസനൌഘം രചിച്ചും
മാനാധിക്യാൽ സുഗതമതമമ്മാനവേന്ദ്രൻ പരത്തി. (൧൭)

ഇവന്മാരായ് പുനരലമശോകാന്വയേ ഗൌവീശസമ്പ്രാൽ
ബൌദ്ധദ്വേഷം ധരണിസുരരിൽ ചെറ്റു സർവ്വത്ര വാഴ്കെ
ബൌദ്ധന്മാരാമവരെയഖിലം ഹന്ത! ബാധിച്ചു പാര-
മൌദ്ധത്യം പൂണ്ടമിതസുമഹാവിക്രമൻ വിക്രമാർക്കൻ. (൧൮)

ശ്രീകണ്ഠാംശപ്രഭവനമലൻ ശങ്കരാചാര്യർ പിന്നെ
ശ്രീകൌമാരാംശജനഥ കുമാരാഖ്യനാം ഭട്ടനേവം
ബൌദ്ധാചാര്യപ്രതതികളെ ബുദ്ധന്മാരെയേറെ പ്രഭാവാൽ
ഖണ്ഡിച്ചാരന്നിഹ സഭകളിൽ സൌഗതന്മാരെ വാദേ. (൧൯)

ക്ഷത്രന്മാരെപ്പരശുധരനാം ഭാർഗ്ഗവൻ താനണഞ്ഞി-
ട്ടുഗ്രദ്വേഷത്തൊടു ബത! ഹനിച്ചീടവേ നാടുതോറും
ക്ഷേമം വർണ്ണാശ്രമമഥ ഭരിച്ചീടുവാനഗ്നികുണ്ഡാൽ
പ്രത്യുൽപന്നർ നരപതികളുണ്ടായി പോലെന്നു കേൾപ്പൂ. (൨൦)

ഉണ്ടായേവം, ഹൈഹയകുലമെന്നാഖ്യയീ നാലു ഗോത്രം
പൂണ്ടാമോദാൽ പല പല കുലം സ്ഥാപനം ചെയ്തു; പിന്നെ
ഉണ്ടായുള്ളോരിവരുടെയപത്യങ്ങളാം ക്ഷത്രിയന്മാർ
കൊണ്ടാടേണ്ടും മഹിമ കലരും രാജപുത്രാഖ്യരല്ലോ. (൨൧)

നാനാബൌദ്ധപ്രകരമുടനേ വിക്രമാർക്കാദ്യരാകും
മാനാധിക്യം കലരുമിവരാൽ കൂട്ടമാർപ്പീഡയാലേ
ന്യൂനാവസ്ഥാപരവശതയാന്നന്നു പേടിച്ചു മണ്ടി-
ച്ചീനാദ്യങ്ങളെയഭയസ്ഥാനമായാശ്രയിച്ചു. (൨൨)

സ്വൈരാചാരത്തൊടു മരുവിടും ബൌദ്ധർതന്നോടു താനും
ശ്രദ്ധാപൂർവ്വം സപദി നിരസിച്ചീടുമാറും സ്വകീയം
ശുദ്ധാചാരം ശ്രുതിവിരചിതം രാജപുത്രാഹ്വയന്മാർ
സിദ്ധാന്തിച്ചുള്ളമതി ചിരതരം രാജ്യഭാരം വഹിച്ചു. (൨൩)

ഭൂമീപാലപ്രഥമതയുടൻ കാന്യകുബ്ജാഖ്യമാകും
ഭൂമിക്കീശൻ വടിവൊടു വടക്കിന്ത്യയിങ്കൽ ധരിച്ചു;
സാമന്തോർവ്വീപതികൾ മഗധം മാളവം ഗൂർജ്ജരത്രം
ഭൂമീഭാഗങ്ങളെയുമധികം നീതിപൂർവ്വം ഭരിച്ചു. (൨൫)

തെക്കേയിന്ത്യാധരണിയതുപോൽ കേരളൻ ചോളനും പി-
ന്നക്കേറീടും നരപതിവൃഷൻ പാണ്ഡ്യനാഥൻ ത്രിലിംഗൻ
ഇക്ഷ്മാമന്മാരിവർ ഭരണമാർന്നുല്ലസൽകീർത്തിപൂരം
പൂക്കത്താനാം സമകൾ മുഴുവൻ പൂർണ്ണശോഭം വിളങ്ങി. (൨൬)

ഇത്ഥം വാഴുന്നളവിലപരാംഭോധിതൻതീരദേശ-
ത്തുത്തുംഗാഭം വിലസിടുമറേബ്യാഖ്യമാം ഭൂതലത്തിൽ
ക്രിസ്തീയാബ്ദം പുനരെഴുപതോടൊത്തൊരഞ്ഞൂറിലുണ്ടായ്
മർത്ത്യശ്രേഷ്ഠൻ മഹിതഗുണനാമവൻ മഹമ്മതെന്നാഖ്യയോടേ. (൨൭)

ജന്മത്താലേ ജനകവദനം ഹന്ത! കാണാതെയും താൻ
തന്മാതാവിൻമൃതി ശിശുതയിൽ ശോകപൂർവ്വം സഹിച്ചും
ചെമ്മേ പിന്നെപ്പിതൃസഹജനാൽ പോഷിതൻ യൌവനാരം-
ഭോദ്യന്മേഷം കൈക്കൊണ്ടൊരു വിധവയാം പ്രൌഢിയെപ്പാട്ടിലാക്കി. (൨൮)

തന്നിച്ഛൻപോന്നവളുടെ രമിച്ചീടവേ പാരിടത്തിൽ
കന്നിച്ചീടും ദുരിതനികരം കണ്ടു കാരുണ്യമാണ്ടു,
സന്ധിച്ചീശൻ സ്വപനദശയിൽ ചൊന്നതായ് തോന്നിയന്നാദി
തന്നിഷ്ടത്തോടൊത്തൊരു മതമവൻ പുത്തനായ് സൃഷ്ടിചെയ്തു. (൨൯)

ഇത്ഥം മാഹമ്മദമതം പാരിലിസ്ലാമഭിഖ്യാ-
യുക്തം ഭൂരിപ്രഥയൊടു പരം ചിന്നി വെളുന്നി വേഗാൽ;
ചിക്കെന്നന്യമതഗതർ തുലുഷ്കപ്രദേശപ്രചാരാ-
ധിക്യത്താലേ പുനരിഹ തുലുഷ്കാഖ്യരായ്ത്തീർന്നുവല്ലോ. (൨൯)

ചുറ്റും ചെന്നാ മഹിതബല മാഹമ്മദക്ഷോണിപന്മാർ
തെറ്റെന്നോരോന്നായിടവിടെയായ് മുറക്കങ്ങാക്രമിച്ചു
യൂറോപ്പാകും ധരണിയിലെഴും ഗാല്ലിയാംശങ്ങളൊന്നി-
ട്ടേറ്റം മോദാൽ സ്ഥിതി പുനരുറപ്പിച്ചു ഹിസ്പാനിയാവിൽ. (൩൦)

ഇത്ഥം വാഴുന്നളവു സുതനുണ്ടായ രോഗം തനിക്കാ-
യെത്തിച്ചീടുന്നതിനു ജനകൻ ദേവനെസ്സേവചെയ്തു
സിദ്ധിച്ചുവാം, മൃതി മുഗൾകുലസ്ഥാപകൻ താനണഞ്ഞാൻ;
സ്വസ്ഥൻ പുത്രൻ തദനു ഹുമയൂൺ ഭൂപതിസ്ഥാനമാൎന്നു. (൪൮)

പോരിൽ ചത്തീടിന പതിയൊടൊത്തഗ്നിയിൽ ചാട്ടവാനാ-
യാരംഭിക്കും നൃപദയിതയാളൊഴി തൻപുത്രനെസ്സു
ഏകി പ്രാൎത്ഥിച്ചതിലലിവിയന്നോഷ തൽഭൎത്തൃഹന്താ-
വാകുന്നാഫ്ഗാൻപ്രഭുവിനൊടുടൻ ചെന്നു പോരിങ്കൽ വെന്നു. (൪൯)

പിന്നീടാഫ്ഗാൻധരണിപതിയായ്ത്തീൎന്ന ഷേർഷാ കടന്നി-
ട്ടന്നാവം തോല്പിച്ചിവനെയുടനോടിച്ചു നാട്ടിങ്കൽ നിന്നും;
എന്നാലും വന്നടവിലിവിടെസ്സൈന്യമോടൊത്തെതിൎത്തി-
ട്ടന്നാടെല്ലാം ദൃഢമതിയിവൻ പിന്നെയും വീണ്ടെടുത്തു. (൫൦)

പ്രാസാദത്തിൻപടിയിലൊരു നാൾ കാലു തെറ്റിപ്പതിച്ചി-
ട്ടസ്സാരജ്ഞൻ നൃപതി നിജമാം വിഗ്രഹം കൈവെടിഞ്ഞു;
ശ്രീസാമ്രാജ്യം കലിതമവനീപാലകസ്ഥാനമെന്നാം-
ത്രാസാപേതം സ്വപിതൃസുതനാമക്ബർ കൈക്കൊണ്ടു ധീമാൻ. (൫൧)

മൈതാനത്തിൻനടുവിൽ വിലസും പൂന്തടാകം കണക്കും
ഉഡുശ്രേണീനടുവിൽ വിലസും പൂൎണ്ണചന്ദ്രൻ കണക്കും
ശാഖോടങ്ങൾക്കിടയിൽ വിലസും നാളികേരം കണക്കും
തൈമൂർഭൂമീപതിനിരയിലന്നക്ബറേറ്റം വിളങ്ങി. (൫൨)

പാരം ഗംഭീരത പെടുകിലും സൌമ്യനായും, മതത്തിൻ-
സാരം കൈക്കൊൾകിലുമപരമാം സമ്മതം സമ്മതിച്ചും,
സ്വാതന്ത്ര്യം പൂണ്ടിടുകിലുമമാത്യൎക്കധീനത്വമാൎന്നും,
ശ്രീലൌന്നത്യസ്പൃഹയനിശമുണ്ടെങ്കിലും തൃപ്തനായും, (൫൩)

ശീലം കൊണ്ടും പുനരഖിലസംബന്ധമായിട്ടുമാൎയ്യാളെ-
ക്കാലം കൊണ്ടും പരമനുസരിച്ചുണ്മയോടിമ്മഹാത്മാ
ശ്രീലൻ നൂറ്റാണ്ടരിയ പതിനാറാമതിന്നുത്തരാൎദ്ധം
കാലം ധൎമ്മത്തൊടു ധരണിയെപ്പാലനംചെയ്തു വാണു. (യുഗ്മകം)

പിന്നീടുണ്ടായൊരു വലിയ പോർതന്നിലദ്ദാരയേയും
വെന്നീടേറുന്നവരെയുമൊടിച്ചവൻ, സ്വപ്രധാനാകും
മന്നൻ, ഹാഹാ! നിജജനകനെച്ചെന്നു ബന്ധിച്ചു ചിത്തേ
ചിന്നും വൈരപ്രചുരതയൊടേ ചെറ്റു കാരാഗൃഹത്തിൽ. (൪൨)

കഷ്ടം! വൃദ്ധൻ ജനകനെ ഞെരിച്ചീടുവാനെന്നവണ്ണം
ദുഷ്ടൻ പിന്നപ്പുരിയൊടു തരം നോക്കിയജ്ജ്യേഷ്ഠനേയും
വിട്ടക്കാരാഗൃഹമതിലുറങ്ങ്സിപ്പിരു തന്റെ പെൺശ്രീ-
പുഷ്ടം രാജ്യം സ്വയമതിസുഖം പൂണ്ടു കൈക്കൊണ്ടുവല്ലോ. (൪൩)

ഓടിപ്പോയീടിന വിജിതനാം ധാറയെപ്പിന്നെയാരോ
തേടിപ്പാരം പകയൊടു പിടിച്ചായവൻമുന്നിലാക്കി;
ക്രൂരി ക്രോധം നൃപതി, മതവിശ്വാസിയല്ലെന്ന കുറ്റം
നേടിക്കഷ്ടം! സഹജനു ശിരശ്ഛേദദണ്ഡം വിധിച്ചു. (൪൪)

ഇത്ഥം ദൌഷ്ട്യം പല പല വിധം ചെയ്കയാലായവൻതൻ-
ഹസ്തംതന്നിൽ ത്വരമൊടു പിണഞ്ഞെങ്കിലും ഭൂതധാത്രി
ധൂർത്താത്മാവാമൊരു പുരുഷനെക്കാന്തനാക്കി ബലത്താൽ
ചേർത്തെന്നാലും കുലതരുണിയാരും പോലെയാർന്നീല രാഗം. (൪൫)

മറ്റുള്ളോരോ മതമനുസരിച്ചീടുവോർ ജേസിയാഖ്യം
പറ്റിക്കേണം കരമിതി പുരാ വെച്ചിരുന്നോരു ചട്ടം
തെറ്റാണെന്നോർത്തതിദയയൊടേ തള്ളിനാനക്ബറു;—ന്നാൽ
മുറ്റും സ്ഥാപിച്ചിവനതു ജനക്രോധമുദ്ബുദ്ധമാക്കി. (൪൬)

ദേവാഗാരങ്ങളെയതിരയമായ് നിർദ്ധ്വസിച്ചുഗ്രമാകും
ഭാവം പൂണ്ടുത്സവതതികളും ഭൂമിപൻ ഹാ! മുടക്കി;
ഏവം ഹിന്ദുവ്രജമതനിരാസം മഹാരാഷ്ട്രലോകം
താവും കോപപ്രസരമൊടു കണ്ടിട്ടു കൈക്കൊണ്ടു പാരം. (൪൭)

ഭൂരിക്രോധത്തൊടു, സുമതി ശംഭാജിയാം ഭൂപനെന്നോൻ
പോരിൽ ബന്ധിച്ചഥ സ്വപതി കൊന്നെങ്കിലും ശങ്കയെന്യേ
നേരിട്ടേറ്റം കൊടിയൊരു മഹാരാഷ്ട്രവ്രാതത്തിനുള്ളു-
പ്പാരിച്ചീടും ബലമവനകമാവതല്ലാതെയായി. (൪൮)

പണ്ടേന്ത്യാന്ത്യം പരിണയമഹോ! ചെയ്തുറപ്പിച്ച സഖ്യം
പൂണ്ടങ്ങുള്ളോരരചിലുമതിതുഷ്ടാ രാജപുത്രാധിപന്മാർ
കണ്ടിട്ടേതാ വക പരിഭവം ശത്രുഭാവത്തെ വേഗാൽ
വീണ്ടും കൈക്കൊണ്ടവരൊടു പിണങ്ങീടിനാരുഗ്രവൈരം. (൩൬)

എന്നാലും ശ്രീപതിയവനലം നീതിമാൻ ഭീതിയെന്യേ
നന്നായിത്തൻമഹിമകൾ മഹീമണ്ഡലത്തിൽ പരത്തി;
അന്നാളത്രേ മുഗൾനരവരർക്കുള്ളൊരത്യുൽ പ്രതാപം
ചെന്നാരംഭിച്ചിതു ഹിമയമം തൊട്ടു താൻ സേതുവോളം. (൩൭)

ഉത്തുംഗശ്രീ തടവിന മഹാശക്തിയാലുച്ചമായും
മെത്തീടും ദുർന്നയതതികളാലെത്രയും നീചമായും
മധ്യാഹ്നത്തിൽ ദിവസമണിപോൽ പൊങ്ങിയും താണുമന്ന-
പ്പൃഥ്വീശൻതന്നുടയ പരമൗജസ്സു പാരം പരന്നു. (൩൮)

വീരന്മാരാം സുമതികൾ മഹാരാജ്യസേനാധിപന്മാർ
നേരിട്ടേറ്റം പല പല മഹോപദ്രവം ചെയ്തമൂലം
പാരം ഖേദിച്ചുട ശതകമീരെട്ടിൻപുറം സപ്തമാബ്ദേ
ഘോരം കാലം നരപതിയൗരംഗസീബ്ബു കൈവിട്ടു ദേഹം. (൩൯)

പിന്നീടും കലധൗതമാകിയ മഹാമൊഗുൾസാമ്രാജ്യമാം ഭവി-
ച്ചുണ്ടാളുഗ്രജനാം സുതൻ യുധി ജയശ്രീയെ ഗ്രഹിച്ചുജ്ജ്വലാ
മിന്നും കീർത്തി കലർന്നിടുന്ന ബഹദൂർഷായെന്ന നാമത്തൊടുൽ-
പന്നക്ഷോണിപസംഘമൊത്തു സുമതിമാരം ഭരിച്ചീടിനാൻ. (൪൦)

---

“ആദിചരിതാവതരണം”

എന്ന

രണ്ടാം സർഗ്ഗം

സമാപ്തം.

ദുർവല്ലഭൻ വിക്രമശാലി നാദിർ-
ഷാവെന്ന പേരാൎന്നൊരു പാരസീകൻ
അതിൎത്തിയാം സിന്ധു കടന്നിതപ്പോ-
ളുദ്ധത വാരാശി തടത്തിനെപ്പോൽ. (൭)

എതിൎത്തുടൻ ദില്ലിയിലൂക്കിയേറും
കരുത്തനാം ഭൂപതി കാന്തി കോലും
അനൎഘരത്നങ്ങൾ പതിച്ച സിംഹാ-
സനത്തെ നേരിട്ടു ഹരിച്ചു വേഗാൽ. (൮)

പരം മഹത്താമിര കൈക്കലാക്കാൻ
തരം നിരീക്ഷിച്ചു പരാരിവൃന്ദം
സ്വൈരം വലംവെച്ചു ചരിച്ചിതന്നാൾ
പാരാതെ വാനത്തു പരുന്തുപോലെ. (൯)

അച്ഛിന്നമാം പൌരുഷമാൎന്നിരുന്ന
ഉദ്ധൂതരന്മാരഥ ഡച്ചുകാരും
സ്വാച്ഛന്ദ്യമീ രാജ്യമധീനമാക്കാ-
നിച്ഛിച്ചു നന്നായനിശം ശ്രമിച്ചു. (൧൦)

പ്രകാശമാൎന്നിട്ടുടനാംഗലേയ-
പ്രതാപവും ഹന്ത! വിളങ്ങി മന്ദം
പ്രഭാതകാലത്തിലെ ഭൂതലത്തിൽ
പ്രഭാകരൻതന്നുടെ രശ്മി പോലെ. (൧൧)

പരസ്പരം മത്സരമുറ്റു വൎദ്ധി-
ച്ചിരിക്കിലും പിന്നെ യുരോപജന്മാർ
പരം സ്വദേശത്തിൽ നടന്ന സഖ്യം
പരിത്യജിപ്പാൻ കഴിയാത്തുഴന്നു. (൧൨)

പൃഥ്വീശ്വരന്മാർ മുഗളാധിപത്യ-
മഹാൎണ്ണവം പുനരാക്രമിച്ചു
വ്യാലൻ മൃഗേന്ദ്രൻ നിവസിച്ചിരുന്ന
വനപ്രദേശം കളഭങ്ങൾ പോലെ. (൧൩)

വളൎന്നിടും പൊന്മതിലാൎന്നതോരാം
വിളങ്ങി, ശത്രുക്കളകന്നകാംവാൻ
ധരിത്രിയാകും കോട്ടിന, മോതിരത്തെ-
ധരിച്ചിടും പൂണ്ടുവിരല്ക്കു തുല്യം. (൩൫)

കരാതിവീൎയ്യാംബുധി മന്ഥസാധി-
ഷ്ഠേ ബാ,-രാതിയാകുന്ന മഹാമരാലി
ചിരായ വാഴും ത്രിശിരഃപുരത്തെ-
പ്പുരോഹിതാരാരാളു വളൎത്തിതപ്പോൾ. (൩൬)

ബാഹാബലോദ്രിക്തമഹാചരാലി-
ഷ്യൂഹാക്രമത്താലതിഭീതിയോടേ
സാഹായകത്തിന്നടനാംഗലേയ-
സ്നേഹാതിരേകത്തെയവൻ കൊതിച്ചു. (൩൭)

പരാജിതാക്കും പരമാംഗലക്കും
പരന്ന നാനാസമരങ്ങളാലേ
ഉരത്തെഴും ദിഗ്വിജയോധമന്നു
പെരുത്തു യൂറോപ്പിലുമുല്ലസിച്ചു. (൩൮)

നാട്ടിജ്ജയസ്തംഭമരാതി ശൌൎയ്യം
കാട്ടിക്കവിഞ്ഞെന്നുമകാലസ്ഥിതം
കാട്ടുന്നതിന്നാട്ടിലിഹാംഗലേയ-
ക്കൂട്ടം പൊരുതില്ലഭിമാനമൂലം, (൩൯)

എന്നല്ലഹോ! സ്വസ്വഗണങ്ങൾതമ്മിൽ
ജന്യം സ്വദേശത്തു കഴിച്ചു മൻപേ
ഉദിക്കവേ ഫ്രഞ്ചിരുപദ്രവിപ്പാൻ
മദ്രസ്ഥരാം മൈസൂരരെ വേണ്ടവണ്ണം. (൪൦)

പിന്നും ബലം ചേൎന്ന പരന്ത്രിസ്സുകാർ
ചെന്നങ്ങു മദ്രാസിനെയാക്രമിച്ചു,
അന്നാളു സൎവ്വസ്വവുമാഹരിച്ചു
തന്നാഥനായും യുധി ബോധനാക്കി. (൪൧)

ശ്രവിച്ചിതെല്ലാമഥ മദ്രഭർത്താ
ധരിച്ചു, സൈന്യങ്ങളെ, വീണ്ടുമാരം
വഹിച്ചിടും ക്ലൈവിനെ നാഥനാക്കി-
ട്ടയച്ചിതാർക്കാടപുരത്തിലേയ്ക്കായ്. (൫൨)

മുന്നൂറു പേരും നിയമേന്ത്യരായി-
ട്ടും, ഇംഗ്ലീഷരായിട്ടിരുനൂറു പേരും
ഇത്ഥം കലർന്നുള്ളൊരു സൈന്യമപ്പോൾ
മദ്രാസിൽ നിന്നങ്ങനെ യാത്രയായി. (൫൩)

വെള്ളത്തിലെപ്പോലെ കരയ്ക്കുമേററം
വിളങ്ങിടും സേനയെ മാനമോടെ,
കാളിന്ദി മേളിച്ചൊരു ഗാംഗതന്നോ-
ടാംഗീരസൻ പോലെയവൻ നയിച്ചു. (൫൪)

ചെയ്യും മഹാഗർജ്ജിതമാർന്ന ചാപം
പെയ്യും മതിന്നാശുഗധാരവർഷം
കാലം തടുത്തന്നവനെ ;-സ്വപാത്ര-
ജാലം തടത്തില്ലിഹ തെല്ലു പോലും. (൫൫)

ഭയന്നു മണ്ടിപ്പുരപാലരെല്ലാ-
മകന്നാരാർക്കാടപുരത്തിലെത്തി
രക്ഷക്രമോരോന്നു നടത്തി വീരൻ
പടയ്ക്കു വിശ്രാന്തി കൊടുത്തു വാണു. (൫൬)

രണത്തിനായ് നൂതനയോധരെച്ചേ-
ർത്തിണക്കി വീണ്ടും പുരപാലസൈന്യം
അണഞ്ഞ നേരം നിജകൗശലം കൊ-
ണ്ടതിന്നു ഭംഗത്തെയവൻ വരുത്തി. (൫൭)

അറിഞ്ഞിതെല്ലാം ത്രിശിരഃപുരത്തി-
ലിരുന്നിടുന്നോരു നവാബു് ധീരൻ
സൈന്യങ്ങളോടാത്മജനായ രാജാ-
സാഹിബിനെപ്പോരിനയച്ചു വേഗാൽ. (൫൮)

മാൎഗ്ഗത്തിൽവെച്ചന്ന പരാക്രമരാൽ
ശീഘ്രം തഴച്ചീടിന സൈന്യമോടെ,
ഉത്സേകമേറിടും ക്ലൈവു വസിച്ചിട്ടന്നൊ-
രാൎക്കാടദുൎഗ്ഗത്തെയവൻ വളഞ്ഞു. (൩൦)

ഏതാണ്ടമാങ്ഗ്ലേയർ സമാവസിക്ക-
മേതൽ പുരം സൈന്യഗണം വളഞ്ഞു
നാലഞ്ചു ഹംസങ്ങൾ വസിച്ചിടുന്ന
മണൽപ്രദേശത്തെയൊഴുക്ക പോലെ. (൩൧)

പരന്നു നില്ക്കും പതിനായിരത്തിൽ
പരം ഭടന്മാരെഴുമബ്ബലത്തെ
ഇരുനൂറു പേരും ക്ലൈവോടു ചേൎന്ന വാഴും
ഇരുനൂറ്റൻപതാളും കൂലിയുടൻ തടുത്തു. (൩൨)

മഹാബലം ചേൎന്നൊരു രാജസാഹി-
ബ്ബഹോ ! ചെറിയ ക്ലൈവിനെ വെന്നതില്ല;
മഹത്വമേറീടിലുമന്ധകാര-
മെതിൎപ്പതോ തീപ്പൊരിയോടതെല്ലാം?. (൩൩)

നിൎബന്ധമാൎന്നും നിതരാമെതിൎത്തും,
നിജബലത്തും വൃഥയെന്നറിഞ്ഞും
ഒട്ടേറമൈത്യത്ഭുതമാൎന്ന പോരിൽ
പൊങ്ങിവന്നൻപതു നാളും കഴിഞ്ഞു. (൩൪)

ക്ലൈവിന്റെ വീൎയ്യാതിശയം ശ്രവിച്ചി-
ട്ടുവന്ന സാഹ്യത്തിന വേണ്ടിയന്നാൾ
മഹാമഹാരാഷ്ട്രബലങ്ങളോടെ
മുരാരിയാം രായരുടൻ തിരിച്ചു. (൩൫)

മുരാരി വന്നെത്തുവതിന്നു മുൻപി-
ലാൎക്കാടുദേശത്തെയടക്കുവാനായ്
ആ രാജസാഹിബ്ബു തുനിഞ്ഞു പാരം,
സാലപാൻ പുരാ പോരുകളെക്കണക്കെ. (൩൬)

വീൎയ്യോത്സുകനായ ധീമണിയതെല്ലാം തെളിഞ്ഞിട്ടവൻ
പോരാളുന്ന മുരാരിയോടിഹ കലൎന്നുത്തുംഗവൈരത്തൊടേ
പാരാതെത്തി, യൊളിച്ചു ഗണ്ഡിയുഴലും രാജാഖ്യസാഹിബ്ബിന-
ള്ളോരാൎക്കാട്ടുബലങ്ങളേയുമഖിലം നേരിട്ടൊതുക്കീടിനാൻ.
(൩൯)

വന്നാശ്രയിച്ച രിപുസൈന്യജനങ്ങളോടൊ-
ത്തന്നാ മഹീപതി ജയിച്ചു തിരിച്ചിടുമ്പോൾ
കാഞ്ചീപുരത്തെ നിജകീൎത്തിനതാംഗിയാൾതൻ-
കാഞ്ചീഗുണത്തിനു സമം തരസാ ലഭിച്ചു. (൪൦)

പോന്നീടും വഴി ഡൂപ്ലീതന്നുടെ ജയസ്തംഭം തകൎത്താശുസാ
ചിഹ്നം തന്നുടെ കീൎത്തി തത്ര വഴിപോൽ സ്ഥാപിച്ചു, സൽ
(സൌഹാൎദ്ദം
മുന്നേയുള്ള മഹമ്മദാലിയെ നവാബാക്കിത്തിരിച്ചന്നിടം
സൈന്യേശൻ നിജാധികാരപദമക്കൈക്കന്നു നൽകീടിനാൻ.
(൪൧)
പിന്നെ ക്ലൈവിനൊടും മുരാരിയൊടുമീ ലാറൻസു സൈന്യാധി
പൻ
ചെന്നീടും മഹിശൂരപതിയൊടും തഞ്ചാപുരാധീശനാം
മന്നൻതന്നോടു, മാലിയോടനുപമം ബന്ധിച്ചൊരച്ചണ്ഡനെ-
ച്ചെന്നൊരുറ്റ ശ്രീരംഗപുരത്തിലുടനേ പോരിൽ ജയിച്ചീടിനാൻ,
(൪൨)
പാരം ഭീതിയൊടാലിയെപ്പുനരഹോ! കൈവിട്ടു പോയിട്ടവൻ
ശ്രീരംഗത്തിലണഞ്ഞ ചണ്ഡസാഹിബെശ്ശത്രുക്കളാൽ ബദ്ധനായ്;
പാലിച്ചീടണമെന്നു താനവനിരന്നെന്നാകിലും വധ്യനെ-
ന്നാലോചിച്ചവനെ സ്വഭൃത്യനിരയാൽ കൊല്ലിച്ചു തഞ്ചാധിപൻ.
(൪൩)
ഏവം ശത്രുവിഹീനമാക്കി വഴിപോൽ കൎണ്ണാടകം തൂൎണ്ണമ-
ന്നാവിൎമ്മോദമൊടും പരാക്രമവും നിസ്സംശയം ചെയ്തവൻ
താവുംസംഗരഖേദമാറുവതിനായിങ്ഗ്ലണ്ടിലേയ്ക്കായ് മഹാൻ
ക്ലൈവും ഹന്ത! തിരിച്ചു ചാരുവിജയശ്രീയോഗരമ്യോരസം.
(൪൪)

“ കൎണ്ണാടകസ്സമരം ” എന്ന

മൂന്നാം സൎഗ്ഗം

സമാപ്തം.



ചിന്തിച്ചിതിദം ബത ! പരങ്കിജനത്തിനായി-
സ്സന്ധിപ്രകാരവുമവൻ ബെല്ലരിദേശജാലം
സമ്മാനമായുമുടനേകി;—യതാകയന്നാ-
ളുണ്ടാം നാഴിക വിശാലതയറ്റിരുന്നു. (൭)

ഐശ്വര്യമോടു പലമാതിരി താൻ പിടിച്ചു
ദേശങ്ങളൊക്കെയഥ ടിപ്പു മുദാ ഭരിച്ചു;
ഔന്നത്യശനായ ബുസിയും ഭയമാഗ്രഹിച്ചു
ജന്യം നടത്തി മമമറ്റിഹ സഞ്ചരിച്ചു. (൮)

ചണ്ഡൻ മരിച്ചൊരളവിൽ സ്വയമേവ ടിപ്പു
കർണ്ണാടകത്തിലെ നബാബതയെ ഹരിച്ചു;
അന്നാംഗലേയജനമത്ര മഹാത്മരാലി-
തന്നോടെഴും പ്രണയമേറ്റതിൽ മത്സരിച്ചു. (൯)

നീണ്ടങ്ങു നിന്നു പുനരത്രിശിരഃപുരത്തി-
ലുണ്ടായ യോധനമഹോ! പതിനെട്ടുമാസം;
ഉണ്ടായിരുന്ന ചിരസഞ്ചിതമായ കോശം
രണ്ടാളുകൾക്കുമൊരുപോലതിനാൽ ക്ഷയിച്ചു. (൧൦)

ഏവം കഴിച്ചു പല ദീർഘരണങ്ങളാം ദ്ദല-
ഷ്ടി വാണിജ്യാധിപതിമാരതിമാൻ കലന്നു,
വാണിജ്യവൃത്തികളെ വേണ്ടവിധം വഹിച്ചു
വാണീടുവാൻ കഴിവരാതെ വലഞ്ഞു പാരം. (൧൧)

ഈ രണ്ടു കൂട്ടരുടെയും കഥ ജന്മദേശ-
ത്താരാൽ വസിച്ചൊരു വിനേതൃജനങ്ങൾ കേട്ടു
ഇൻഡ്യസ്ഥരാം നിജകിങ്കരരിങ്ങകാരണ്യ
ഗേഹങ്ങളാക്കിയതിലന്നതിനിന്ദയാർന്നു. (൧൨)

എന്നും പരസ്പരവിരോധമിയന്നു വാണി-
ട്ടന്നാത്മ ഭാരതമഹീപതിമാരിലേവം
അന്നാളിലായവർ നടത്തിയ വൃത്തിയെല്ലാം
നന്നല്ലയെന്നിഹ വിനേതൃജനം നിനച്ചു. (൧൩)

വൈരാങ്കുരം ബത! മുളച്ചൊരു മാത്രയിൽ താൻ
ധാരാളമങ്ങു വലുതായി വളൎന്നിതന്നു;
ഘോരത്വമുള്ള വിഷവിത്തുവൊരേകമൊന്നാൽ
പാരം പരന്നു തരുവൊക്കെ നിറക്കുമല്ലോ. (൩൫)

മാനം കലൎന്നൊരു പരാജിതനേതൃസംഘം
മാനിച്ചിടേണ്ട ബലമേറിയ ബാലിയാകും
ചേണാൎന്ന വീരകുലമൌലിയെയാശു നവ്യ-
ശ്രേണിക്കു മന്ത്രപദമേകിയയച്ചിതപ്പോൾ. (൩൬)

തേടേറുമിൻഡ്യയിതിൽ വാണിടുമാംഗ്ലസംഘം
പാരേ തകൎന്നു പടയിൽ പൊടിയാകുമെന്നായ്
ഗൎവ്വം പ്രതിജ്ഞയഥ ചെയ്തവനങ്ങൊരുങ്ങി
പ്രൌഢപ്രതാപമധികാരപദത്തിലെത്തി. (൩൭)

എല്ലായിടത്തുമൊരുമിച്ചു തടഞ്ഞുകൊണ്ടു-
ത്തുല്ലാസശാലി ക്ഷ്മാപാവലിമൌലി ബാലി
ചൊല്ലാൎന്ന മൎത്ത്യരമരന്നു രിപുക്കളോടു
മല്ലാടുവാൻ മഹിതവീൎയ്യമൊടേ തുനിഞ്ഞു. (൩൮)

മാഴ്കാതെ കപ്പൽവഴി വന്നു കിഴക്കെഴുന്നോ-
രാഴികടന്നുവന്നിറങ്ങിയ മാത്രയിൽത്താൻ
പാരേ പടപ്പുറതി കൊണ്ടു പടുത്വമോടേ
ചുട്ടിപ്പൊളിച്ചിതു ബത! ഭേരിദുൎഗ്ഗം. (൩൯)

ദുൎഗ്ഗം തകൎത്തവരിളവിൽ പുനരാംഗലേയ-
വൎഗ്ഗം ഗതാഗതനിരോധമതിക്കലും
ചൊൽക്കൊണ്ട ബാഹ്യരിപുവക്കവിയും വിശപ്പാ-
ൎത്തിക്കൊണ്ടു ശത്രുവരനാലതിയായ് വലഞ്ഞു. (൪൦)

പ്രാകാരരക്ഷി വലുതായ നിരോധനത്താൽ
വേഗം തുറന്നു ബത! ഗോപുരജാലമപ്പോൾ;
തെറ്റന്നു കിട്ടിയ ജയത്തിൽ മദിച്ചു ബാലി
പുറ്റന്നു പോലെ മതിലൊക്കെയുടൻ തകൎത്തു. (൪൧)

ശത്രുക്കൾ തോററൊരളവിങ്കലശേഷനാശം
പാററിപ്പതിന്നഥ മുതിൎന്നു; വടക്കു നിന്നും
ശീഘ്രം വരുത്തി ബുസിയെയും; അസംശയം താൻ
മദ്രാസിലേയ്ക്കു മടിയാതെയവൻ തിരിച്ചു. (൬൪)

ആട്ടിക്കളഞ്ഞിഹ ജനങ്ങളശേഷവിത്തം
കോട്ടം വെടിഞ്ഞു ദയ വിട്ടഥ കൊള്ളയിട്ടു
നാട്ടിന്നു ലാലിബുസിമാരതിനിഷ്ഠുരന്മാർ
പെട്ടെന്നു നൽകിയൊരു നാശമവൎണ്ണനീയം. (൬൫)

ക്രൗൎയ്യാതിരേകം പുരമശേഷമണഞ്ഞിവണ്ണം
പൌരവ്രജങ്ങളെയിളക്കിയുടൻ തിരിച്ചു
ശൌൎയ്യം വളൎന്നൊരവർ പ്രതിരോധകന്റെ
നേരിട്ടു പാളയമടിച്ചു വസിച്ചിതന്നാൾ. (൬൬)

പാപഗ്രഹാതപമിയലുന്ന പരാങ്കികേട്ടു
കോപം കലൎന്നിതരദിങ്നയപ്രഭാവാൽ
മെത്തും പ്രകാരമെഴുമാംഗലജപ്രതാപ-
മാൎത്താണ്ഡനെ ക്ഷണമകാണ്ഡമതിൽ ഗ്രഹിച്ചു. (൬൭)

ലാറൻസുമാകിയൊരു വൃദ്ധഭടേശനോടും
നാലായിരം ഭടരൊടും ബത! മദ്രപത്തന
വീരൻ പിഗോടനവിചിന്തിതമായ രോധം
നേരിട്ടതങ്ങനെ സഹിച്ചുമരേണ്ടിവന്നു. (൬൮)

'മന്ത്രത്തിനുള്ള വഴി രണ്ടിഹ തന്ത്രമെന്നു-
മാവാപമെന്നുമിതി സൂരികളോതിടുന്നു,
സാധിച്ചു വേണ്ടവിധമായതു രണ്ടു'മെന്നു
നീതിജ്ഞരാകുമവരന്നു സമാശ്വസിച്ചു. (൬൯)

'പ്രാണങ്ങളല്ലൊ വലുതോൎക്കിലവൎക്കു, ഘോരം
ക്ഷീണങ്ങളാമതുകൾ ക്ഷണമാററിടുമ്പോൾ,
താനേ നശിക്കുമഥ ശത്രു'വെന്നു ചിന്തി-
ച്ചാനന്ദമോടരികളും ബത! കാത്തിരുന്നു. (൭൦)

## അഞ്ചാംസർഗ്ഗം.

അന്നാളു കച്ചവടമൊന്നിഹ കല്ക്കത്താപ്പുരം-
തന്നിൽ പ്രമോദമൊടു വാണിടുമാംഗ്ലജന്മാർ
കണ്ടിച്ചു കോപമിയലുന്ന നവാബിനാലേ
വന്നോരു നൂതനവിപത്തിലഹോ! കുടുങ്ങി. (൧)

മുൻപോളുടങ്ങിയിവരോടു വിരോധമേററം
വൻപാർന്ന വംഗപതിയുള്ളിൽ വഹിച്ചിരുന്നു;
ഓരോതരത്തിലിവരും ബത! ദേശകാല-
വീക്ഷോചിതം പ്രതികരിച്ചു വസിച്ചിരുന്നാർ. (൨)

ചൊല്ലേറുമർക്കലവിഹാരകവാടിയൊത്ത-
പാലത്തുമൊന്നിഹ പുരാ നിവസിച്ചു ധീരൻ
ദില്ലീശമന്ത്രിയഥ ഡ്യൂപ്ലേനാമധേയൻ
താനേ സ്വദേശകനരാധിപപദം വഹിച്ചു. (൩)

രണ്ടൊരൻപതാം ശതകമത്ര തുടങ്ങിടും നാ-
ളിങ്ങെത്തി വാഴ്ച്ചതിനൊരുങ്ങിയൊരാംഗ്ലലോകം
മെച്ചപ്പെട്ടിലരശിൻമുളയെന്നപോലെ
ഛേത്തുന്നിതാസ്ഥതിനു പാരമിവൻ ശ്രമിച്ചു. (൪)

പിന്നീടു വന്ന നരപാലകരാംഗ്ലലേയ-
വൃന്ദത്തിലുമററമെ തടസ്ഥതയോടു വാണു;
എന്നാലുമായവരിലേകകനാലിവർദി
ചിന്നം ഇണങ്ങിയിഹ കണ്ടതിഹോത്തമൻ. (൫)

ഓരായിരത്തിലെഴുനൂറുമൊരൻപതഞ്ചും
ചേരുന്ന വർഷമതിലന്നൃപനാലിവർദി
പോരാർന്ന രാജ്യമഥ തൻസുതപുത്രനാകും
ധീരൻ കുമാരകനിൽ വെച്ചു ദിവം ഗമിച്ചു. (൬)

അന്നാൾതൊട്ടവമിയലാത്ത സ്വരാജ്യമാല-
യെന്നുള്ള നാമമെഴുമന്നഗരപാലവീരൻ
ദുർന്നീതിജാലപരിപൂർത്തിയെഴും മനസ്സിൽ
ചിന്തുന്ന നിർദ്ദയത തന്നെ സദാ വഹിച്ചു. (൭)

പ്രായം തികഞ്ഞുദയമാർന്നഥ ധൂമകേതു-
പ്രായം ഭയങ്കരപരിപ്ലുതമുഗ്രമാകും
ഭാവം കലർന്നവനങ്ങയലിക്കുമുള്ളിൽ
ഭീയന്നഹീനമുള്ളവാക്കിയിളക്കി വിശ്വം. (൮)

മുഷ്കാന്റ ബാല്യസമയംമുതലാംഗലേയ-
വർഗ്ഗത്തിലീർഷ്യ കലരുന്നൊരവൻ ദുരാത്മാ
ദുർഗ്ഗം രചിക്കുമതിലുള്ള തദ്ദൃഢമതാൽ-
ദുർഗ്ഗവ്യമോഹമെന്നതിനുള്ള തട്ടുതിരപ്പോൾ. (൯)

അന്നാണു ചന്ദ്രനഗരത്തിലടുത്തു വാണീ-
ട്ടന്നാഗ്ര വൈരികളാം പരന്ത്രീകരാം പോരിനായി
വന്നൊന്നിടാനുമതിശ താനിഥ കേട്ടു കെട്ടി-
ട്ടന്നന്ന ചൊല്ലിയിവനോടങ്ങാംഗലേന്ദ്രൻ. (൧൦)

ഉദ്ദേകാഭ്യുദയൻ സുമതിയാകിയ കാളിഘട്ട-
ദുർഗ്ഗാധിനായകനിവന്നുമൊരണ്ടുമൂലം
നന്ദിച്ചിടാതെ നിജശാസനയെസ്സഹാസം
നിന്ദിച്ചവന്നിവനുമുള്ളിൽ നിനച്ചിതപ്പോൾ. (൧൧)

എന്നല്ലവൻ, ബത! നരേന്ദ്രവിരോധഭീത്യാ
വന്നാശ്രയിച്ച ധനവാനൊരുവന്നു പാരം
ചിന്താം കൃപാരസമൊടേ നിജമായ ദുർഗ്ഗം-
തന്നിൽ സുഖിച്ചമരുവാനഭയം കൊടുത്തു. (൧൨)

പാരം വളർന്നു നൃപകോപതടാകവാരി-
പൂരം കവിഞ്ഞധികമായ്, ഗതസാരമാകും
തീരം തകർത്തിട്ടുവതിന്നിഥ വന്നചോർച്ച-
ള്ളീരന്ധ്രമേവ സുതരാം മതിയാകുമല്ലോ. (൧൩)

സൈന്യങ്ങളോടിടകലർന്നൊരാംഗലേയ-
വൃന്ദത്തിനോടെതിരിടുന്ന മിർമ്മഹീന്ദ്രൻ
നന്നായ്ത്തുണിഞ്ഞു നടകൊണ്ടിതു, ബാലചന്ദ്രൻ-
തന്നോടു വൻതിമിരമന്തിയിലെന്നപോലെ. (൪൪)

വെള്ളം കണക്കഥ പരന്നിടുമപ്പട ബ-
ങ്ങെള്ളുന്ന സൈനികർ മരിച്ചു ഗമിച്ചു വേഗാൽ
കാസിംബസാർ നഗരിയപ്പൊടിയാക്കിയെത്തും
ക്രൂരതയെ ചെന്നടന്നണഞ്ഞിതു കാളിപട്ടം. (൪൫)

ഊററം പെടും കുതിരയാലതിഘോരമായി-
ട്ടേററം മഹാപ്രഥനമങ്ങുളവായ സൈന്യം
രോധിച്ചിതാംഗലജനങ്ങളെ കോട്ടയെന്ന-
ദ്വീപത്തെയംബുനിധിതൻതിരമാല പോലെ. (൪൬)

കാസിംബസാറിലുളവായ വിശേഷമെല്ലാം
ത്രാസം കലർന്നതറിഞ്ഞിഹ പൌരജാലം
ആബാലവൃദ്ധമഥ കപ്പൽ കരേറിയുള്ള-
ത്തപ്പോതിരേകതരളം തരസാ തിരിച്ചു. (൪൭)

ഹാ! കേവലം മൊഴിയിൽ വീര്യമെഴും ബലേശൻ
ഡ്രേക്കാഖ്യനാം മനസി ഭീതി വളർന്നു പാരം
പ്രാകാരപാലകരുടൻ നിജരക്ഷയിങ്ക-
ലേകാഗ്രമായവരൊടു തോണിയിലൊളിച്ചിതപ്പോൾ. (൪൮)

നായാട്ടുനായ്ക്കളെതിരിട്ടു വളഞ്ഞിടുമ്പോൾ,
പായും മൃഗാവലികളും, ബഹുദൈന്യമോടെ
മേവും മൃഗേന്ദ്രമിയലുന്ന വനം കണക്കെ-
യാണിന്നിതപ്പൊഴുതിലപ്പുരമല്പസൈന്യം. (൪൯)

ശല്യപ്പെടുന്നൊരവ, രായുധവിദ്യ ശീലി-
ച്ചില്ലെങ്കിലും ധൃതിയെഴുന്നൊരു ഹോല്വലാഖ്യൻ
കല്യന നേതൃപദമേകിയുടൻ, കടന്നു
മല്ലിന്നണഞ്ഞ രിപുസേനകളോടെതിർത്തു. (൫൦)

ഓരോ പദാൎത്ഥനിരയല്ല വരുത്തിടുന്ന-
തോരോന്നു പാഴ്ക്കലഹവിത്തുകളാണു നിങ്ങൾ;
നേരേ പ്രവൃത്തിയിൽ വിതച്ചവ കൗശലത്താൽ
പാരം തദീയകനകങ്ങളും കവൎന്നിടുന്നു. (൨൮)

കള്ളം മുഴുത്ത തവ ഭൃത്യർ, ജയേച്ഛ കൈക്കൊ-
ണ്ടുള്ളോർ, കടന്നിവിടെ വാണിജവേഷമോടേ,
ചൊല്ലാൎന്ന മാനസസരസ്സു ബകങ്ങൾ പോലെ
വല്ലാതെ ദക്ഷിണതടത്തെയടക്കിടുന്നു. (൨൯)

കണ്ടിങ്ങിരിക്കെ, യിവ സംശയമായണഞ്ഞു
വന്നും ഫലങ്ങൾ ബലമായി പറിച്ചു വേഗാൽ
കൊണ്ടങ്ങു പോമിവരെയാകെ വധിച്ചിടും നാം,
കണ്ടീടു നീ, കിളികളെക്കൃഷികർ കണക്കേ. (൩൦)

ധാന്യങ്ങൾ തിന്നുമൊരു മൂഷികർ പോലെ, ചൊൎന്നു-
മാനുള്ള നിങ്ങളി, ഹ മാനുഷർ കൈക്കുമ്പിളിൽ
മാന്യപ്രതാപമേറ്റു ദ്രവിണങ്ങൾ പാരം
ചിന്നുന്ന മാൎത്താണ്ഡദേശമുടൻ മുടിക്കും. (൩൧)

തെംസ്സാറ്റുമുള്ള നയവഞ്ചന കൊണ്ടു നിത്യം
കൈവന്ന ദ്രവിണസഞ്ചയമെത്ര ഗൃദ്ധം
മേവുന്നവനു നിഗമമായമ! നീതിലക്ഷ്യം
താവുന്ന നമ്മൊടിഹ നേരു കഥിക്ക വേഗാൽ. (൩൨)

നിങ്ങൾക്കഹോ നിങ്ങളുടെ ജീവിതമെത്ര ഹ്രസ്വം!
ഞങ്ങൾക്കതിങ്ങപഹരിക്കുകിലെന്തു ലാഭം?
ഭംഗിക്കു ചൊല്ലിടുകയല്ലതിനാലിതി നാം
ശങ്കിക്കയില്ല, മയമുള്ളിൽ വഹിച്ചിടേണ്ട." (൩൩)

ഇത്ഥം പറഞ്ഞു നിജസൈന്യഗണത്തിനെല്ലാം
വിശ്രാന്തി നൽകി നൃവരൻ നിലയം ഗമിച്ചു;
മിന്നുന്ന രശ്മികളടക്കിയുടൻ പടിഞ്ഞാ-
റസ്താചലോപരി ദിനാധിപനും കടന്നു. (൩൪)

സാരജ്ഞരാകുമധികാരികൾ നിശ്ചയിച്ചു-
ള്ളോരോ പരീക്ഷകളിലത്ര ജയിച്ചിടുന്നോർ
ക്കോരോ നിജാധ്യയനലക്ഷ്യകലാനുരൂപം
പാരം പ്രസിദ്ധി കലരും വിരുതാർന്നിടുന്നു. (൩൨)

ഇന്നീവിധം സുഭഗകീർത്തിയൊടേ ചമച്ച
മൂന്നാലയങ്ങളുടെ കീഴിലതിപ്രഭാവം
ചിന്നുന്ന പാഠനിലയാവലിയങ്ങുമിങ്ങു-
മെണ്ണറ്റമാർന്നു വിവിധം സുതരാം വിളങ്ങി. (൩൩)

മാന്ദ്യം കലർന്നൊരു വടക്കുമിപ്പൊളോരോ
ചേർന്നുസിപ്പതിയുതാതകനാവണ്ണം
നന്നായ് ശ്രമിച്ചിഹ ബുധാവലി ദേശമദ്ധ്യ-
മാർന്നുള്ള ശാസ്ത്രമഖിലം ലഘുവാക്കിടുന്നു. (൩൪)

ഇത്ഥാവശാവതിഹസ്യമിതെന്നു ചൊല്ലി-
പ്പണ്ടുള്ള സൂരികൾ ചിരാണ ധരിച്ചതാകും
ശാസ്ത്രപ്രബോധമധികാരിവിചാരമെന്യേ
വിദ്യാർത്ഥികൾക്കിഹ സുഖേന കൊടുത്തിടുന്നു. (൩൫)

സംവത്സരംപ്രതി മഹാമതികൾ പൂണ്ട
സൂരീന്ദ്രരിങ്ങവയിൽ നിന്നു ജനിക്കയാലേ
ശ്രീകണ്ഠനും സുഗതനും ചിരമാർന്നിരുന്ന
സർവ്വജ്ഞനാമവുമഹോ! പലരും ലഭിച്ചു. (൩൬)

ആംഗ്ലേയഭാരതി പടർന്നിഹവേ ക്രമേണ
ഗീർവാണവാണിയുടെ കാന്തി കുറഞ്ഞുവന്നു;
തിട്ടപ്പടി വേണ്ട വിധമായി ലഭിച്ചിടുമ്പോൾ
തീയേകിടുന്ന തരമാരു തിരക്കിടുന്നു? (൩൭)

പോരാഞ്ഞു നൽപ്രകൃതിശാസ്ത്രമുഖങ്ങൾ നവ്യ-
ഗ്രന്ഥങ്ങൾ മെച്ചമൊടു ധീരരിലും, നിതാന്തം
സാരങ്ങളാമുപനിഷത്പ്രമുഖങ്ങളാംഗ്ല-
സൂരീന്ദ്രരായവരിലും ബഹുമാനമേകി. (൩൮)

ഗ്ലാനാകിലും നൃപകലക്ഷപണം നിമിത്തം
കനിച്ചു ഭൂഷണവശാലവനുള്ള കീർത്തി,
ഭംഗങ്ങളാൽ മലിനമായി മനോഹരശ്രീ
തിങ്ങുന്നതായ നളിനിക്കു സമം വിളങ്ങി. (൩൬)

നിർമ്മായശൌര്യനവനങ്ങനെ വാണിടുന്നാൾ
ബർമ്മാവനീരമണനോടു രണം നടത്തി
നിർമ്മല്യസസ്യസുഭഗം പിഗുനാമധേയം
തന്മേദിനീതലമുടൻ തരസാ ഹരിച്ചു. (൩൭)

പിന്നീടു മോസവകലത്തിനധിപ്പനായോ-
രന്യൂനമാം കയമറിഞ്ഞതിവീര്യശാലി
ചെന്നങ്ങു നാഗപുരമേശമുടൻ ഗ്രഹിച്ചു
മന്ദേതരം വിജയമഹീതലമൊട്ടു ചേർന്നു. (൩൮)

ആയാസഹീനമഥ കോസലഭൂമിപാല-
നായുള്ള ദുർബലതയാർന്ന നവാബിനോടും
പായിച്ചു വെല്ലസലിവീരഹതാവശിഷ്ട-
മായോരവന്റെ മഹിയെ പ്രസഭം ഹരിച്ചു. (൩൯)

മൂന്നാം മുദാ, നരവരിലൻവിജയത്തിൽ, മാനി-
ച്ചാംഗ്ലേയരേകിയ വിമർദ്ദനാതപത്ര
ത്താനാറ്റം വളർന്ന കടമാകെയൊഴിപ്പതിനായ്
ത്തന്നാഥനാഗ്രപതി വീണ്ടുമവർക്കു നൽകി. (൪൦)

നിർമ്മാസ്യരാമപരമേശ്വരധിപന്മാർ
വാണുള്ള ശേഷമിവരങ്ങുമന്ത്രശൂരം
കെല്പേറിടുന്ന ഡലഹൗസി ഹരിച്ചു നൈജ-
ക്ഷോണീവിഭാഗമതിവിസ്തൃതമായ് ചമച്ചു. (൪൧)

ഇല്ലാതുവാനവസരം ഡലഹൗസിവീര-
നില്ലാതെയില്ലൊരിട, മായതു മൂലമന്നാൾ
ഭൂലോകമുന്നവശരായവനീശരെല്ലാം
മുള്ളിന്റെ മേൽ മരുവിടുന്നതു പോലെ വാണാർ (൪൨)

ലക്ഷ്മീവിലാസരസപേശലമാംഗലന്താ-
നക്ഷീണമാം മുദമിയന്നു വസിക്കിലും ഹാ
ഇക്കാനനിപാലരുടെ ചേഷ്ടകളല്ലയും താൻ
വീക്ഷിച്ചതിങ്ങിലൊരു വിശങ്ക വഹിച്ചതില്ല. (൧൮)

ക്ലേശിച്ചു പണ്ടു പലനാൾ, പുനരാത്മഹസ്തം
പ്രാപിച്ച ലക്ഷ്മിയെയവം ചരിതാർത്ഥരാവാൻ
ലാളിച്ചിടുന്നതിനലംകരണങ്ങൾ കൊണ്ടു,
ഭാവിച്ചു വാണിതവർ നിഷ്കളമാനസന്മാർ. (൧൯)

രാജ്യം ഹരിച്ചിതവർ തങ്ങടെ പൌരുഷത്താ-
ലെന്നാലതിന്നു ചുവടേയുമുറച്ചതില്ല;
അത്യുഗ്രയോധാധികം കലഹത്തിനായ
സൈന്യത്തിലാണതിലൊഴും നിലനിൽപ്പുമപ്പോൾ. (൨൦)

എന്നല്ല; വാരിനിധിതന്റെ തടത്തിലുള്ള
ബദ്ധാ തുടങ്ങിയ വിദേശമതികൾ വീണ്ടും
പോകേണ്ടിവന്നതിൽ വിരക്തിയുയരിച്ചിതന്നാൾ
സേനാംഗമാം ക്ഷിതികലത്തിനുമുള്ളിലെല്ലാം. (൨൧)

ഏവം തദാ വിവിധമായ വിരോധഭേദ-
ജാലം ഫലോന്മുഖതയാർന്നു മുതിർന്നുവം
ആവിർഭവിച്ചു സഹസാ ബലകോപജൃംഭ-
മാകും മഹാദുരിതമിങ്ങതിഘോരമായി. (൨൨)

ലോകത്തിന്റെ മാതിരി പുതുക്കിയതോടു കൂടി
യൂറോപ്യകാരരുടെ കൊയ്ത്തുകൾ തെച്ചുതാകും
തോട്ടാ മടക്കിയ കടിച്ചു തുടർന്നിടേണ-
തായുള്ള സമ്പ്രദമൊരൊന്നു നടപ്പിലാക്കി. (൨൩)

ഉണ്ടാകയൊരപ്രിയമിതം ചെറുതെങ്കിലും താ-
നുണ്ടാക്കി സേനകളിലായുള്ള സമാകലിതം;
വർദ്ധിച്ചു വേനലിലുണങ്ങിയ കാടശേഷം
കത്തുന്നതിന്നു ചെറുതീപ്പൊരി പോരുമല്ലോ. (൨൪)

വംഗത്തിലാദ്യമുളവായ ബലപ്രകോപം
ഇംഗ്ലണ്ടുകാർക്കു ഭയങ്കരമായ് പടർന്നു,
അംഭസ്സിലഗ്നിയതുപോലതിലൂടെയുള്ള
ദേശങ്ങളിൽ തോറുമിഹ ശീഘ്രതയോടണഞ്ഞു. (൩൨)

അന്നാളിലുഗ്രമൊതടമ്പടിയെക്കുറിക്കും
നാനാവിധാകൃതിയെഴും പലഹാരജാലം
ഉൽപാതസന്നിഭമുദിച്ചുടനെങ്ങുനിന്നോ
നാട്ടിൽ പരന്നിഹ നാശഭയം വളർത്തി. (൩൩)

ഭീമപ്രകോപശിഖിയെങ്ങും മടങ്ങിടാനീ
നീതിപ്രയോഗവിധി കൊണ്ടു ശമം നയിപ്പാൻ
കാമം ജനാവനാദരനായ സൈന്യ-
സ്വാമാധിപർക്കിഹ ബലം മതിയായതില്ല. (൩൪)

നാട്ടിൻകൊഴുപ്പു ഹത! കൊള്ളവഴക്കിയോരാ
തോട്ടാകൾ തൊട്ടുകയില്ലവരെന്നതാലേ ;
പണ്ടേ വഹിച്ച ശുചിയാം കുലധർമ്മതോട്ടാ
പോലും വെടിഞ്ഞിതവർ ശൗര്യമൊടത്ര ചിത്രം!. (൩൫)

ബഹ്റാമമാം പുരി നിവേശിതമാം ഭടന്മാ-
രൊന്നാമതായ് പരമതിക്രമമാചരിച്ചാർ ;
അപ്പോൾ തദീയബലനായകരുഗ്രരോഷം
ധ്വംസിച്ചു താനവരെയൊക്കെ പിരിച്ചുവിട്ടു. (൩൬)

പിന്നീടു ലക്ഷ്മണപുരത്തിലതീവഘോരം
മുന്നാളുമായിതുപരം ഹത! സൈന്യകോപം ;
അന്നാളുമുഗ്രതമടക്കിയനല്പവീര്യൻ
ലാറൻസ്സ്വാമധികൃതപ്രവരൻ മഹാത്മാ. (൩൭)

ഏകത്ര സേനകളിലുൽഗതമാം വികാരം
വേഗാൽ പ്രതിക്രിയകൾ കൊണ്ടിവർ തീർത്തിടുമ്പോൾ
അന്യത്ര വീണ്ടുമുടനുൽഗതമായ് വികാരം
നവ്യം, പ്രമേഹിതനുവിൽ കുരുവെന്നപോലെ. (൩൮)

സൈന്യങ്ങളും തദനു ഡില്ലിയിലുത്സവിച്ചു
പൂർണ്ണാലയനൃപതി നിന്ന ചതിഭീതിയോടെ
വൈരം വളൎന്നിളകി ഹന്ത! നിജാധിനാഥ-
ന്മാരോടു തന്നെയതിധീരത പൂണ്ടെതിർന്നു. (൩൭)

മുൻകൂട്ടി വേണ്ടവയൊരുക്കി വസിച്ചിരുന്നോ-
രാംഗ്ലേയരോടു നിജസാഹസകൃത്യമൊന്നും
പററാഞ്ഞു മൂലമവരാകുലഭാവമോടേ
തെററെന്നു ഡില്ലി നഗരത്തിനടർ തിരിച്ചു. (൩൮)

അക്കാലമന്നഗരിതന്നരികെ വസിച്ചു
പേഷ്വാൻെറ ദത്തസുതനാകിയ നാണസാമാ
കേട്ടീയുദന്തമഥ ചെന്നവരേവരേയും
പെട്ടെന്നു തന്നുടയ പക്ഷമനായിച്ചു. (൩൯)

പണ്ടേ പരം വൃത്തിനിഷേധവശാൽ പ്രകോപം
പൂണ്ടായവൻ പഴുതു നോക്കിയിരുന്നിടുമ്പോൾ
താൻ ചെയ്തൊരോഷണിയതിൻ ഫലമെന്നപോലെ
വന്നെത്തൊരീയവസരം വിട്ടുമോ തരിമ്പും ? (൪൦)

ചാടൂക്തിയാൽ ഭടരെയൊക്കെ വശീകരിച്ചു
തന്നായകത്വമതിനെക്കുശലവാൻ വഹിച്ചു
കാൺപൂരിലായവനനാകുലനായ് ഗമിച്ചു
ദുർഗ്ഗോദരസ്ഥരിപുസഞ്ചയമാക്രമിച്ചു. (൪൧)

ഓരായിരത്തിലധികം ഭടരുള്ളിവരേററ
രോധം സഹിച്ചിഹ വസിച്ചിതു ദുർഗ്ഗപാലൻ
മൂവേഴു നാൾ വരെയനാകുല, മേകദേശം
നാനൂറു യോധരൊടു ചെന്നായ വീരാര്യൻ. (൪൨)

പിറേറദ്ദിനം പുലരവേ ശിവനുള്ള വീട്ടു-
മേറേറം പകച്ചു വിരുതേറിയ നാണവീരൻ
"തെറെറന്നു ദുർജ്ജനമിഹ തന്നു ഗമിച്ചു കൊൾവിൻ,
മുററൊന്നുമില്ല പിണി" യെന്നുരചെയ്തു സത്യം. (൪൩)

ദുർഗ്ഗത്തിൽ വാണ സകുടുംബകമായ സേനാ-
വർഗ്ഗത്തിനുള്ള പരിരക്ഷയതിന്നു വേണ്ടി
ചൊൽക്കൊണ്ട ധീരമതിയാകിയ വീരനപ്പോൾ
കൈക്കൊണ്ടു താഴ്മയൊടു താൻ ബലവൈരിവാക്യം. (൩൨)

പെണ്ണുങ്ങൾ വൃദ്ധരഥ ബാലകരും കലൎന്ന
സൈന്യങ്ങൾ ദുർഗ്ഗമതിൽ നിന്നുടനേ തിരിച്ചു
മന്ദം ഗമിച്ചിതുപകണ്ഠഗമായ ജഹ്നു-
കന്യാജലേന പല തോണികളേറിയന്നാൾ. (൩൩)

ആംഗ്ലേയർ തോണികളിലങ്ങു കരേറുവോളം
പാലിച്ചു തന്റെ ശപഥം വഴിപോലെ നാനൻ ;
പിന്നീടു പാപമൊടു ചെയ്തൊരു ചേഷ്ടയാലേ-
യെന്താണവങ്കലൊരു തെററു നിനച്ചു കണ്ടാൽ ! (൩൪)

അഞ്ചാതെ തോണികൾ കരേറിയിഹാംഗലേയ-
രഞ്ചാറു ഖണ്ഡകവെയ്ക്കുവതിന്നു മുൻപേ
തഞ്ചാരവേയഥ തടീയുഗളത്തിൽ നിന്നു
നെഞ്ചാകെയാളു പൊടിയും വെടി കേട്ടിതാരം. (൩൫)

ചൂടേററണഞ്ഞ വെടിയുണ്ടകൾ കൊണ്ടു വൻതീ
കാളിപ്പടൎന്ന പടലങ്ങളിലുഗ്രമായി
കത്തുന്ന തോണികൾ കലൎന്ന നദിക്കഹോ! മുൻ-
പുണ്ടായിടാത്തൊരു മഹാപ്രഭ സംഭവിച്ചു. (൩൬)

ശരോദ്യദ്ധ്വജനകക്ഷത്തിലുമാശു വീര-
ശ്മശ്രുവ്രജത്തിലുമഹോ! സരസം പിടിച്ചു
ഇപ്പുണ്യകൂലമനലൻ തരണീചരന്മാ-
ൎക്കെച്ചുതപദ്രവമനല്പമാചരിച്ചു. (൩൭)

കേശാന്താംശുകമുഖങ്ങളിലഗ്നി പററി
ക്ലേശാതിരേകവശരായ തരീചരന്മാർ
ആശാലവം മനസി തങ്ങടെ ജീവരക്ഷ-
ക്കേശാതെ ഹന്ത! തിരമാലകളിൽ പതിച്ചു. (൩൮)

ഗംഗാവഗാഹപരിപൂതരിവർക്കു വേഗാൽ
സ്വർഗ്ഗാധിപത്യമരുളീടണമെന്നു ചൊല്ലി
തീരത്തിൽ നിരത്തിയണിയായവരെസ്സഹേലം
നാണന്റെ കിങ്കരജനം വെടിവെച്ചു കൊന്നാർ. (൮൫)

അഞ്ഞൂറുപേർ പുരുഷരങ്ങു കരേറിയോരിൽ
നാലാളു മാത്രമഥ ജീവനൊടേ ഗമിച്ചു;
ഇഴവസ്ത്രമെത്തിയ വധുക്കളെയൊക്കെയും ഹാ!
ബന്ധിച്ചു ബന്ധനഗൃഹത്തിലുടൻ നയിച്ചു. (൮൬)

നാണൻ ചിരേണ ചതിയാൽ സ്വമനോരഥങ്ങൾ
നാണം വെടിഞ്ഞു വഴിപോൽ നിറവേറിയേവം
താനന്നു വിഷ്ണുവിനെഴും ദശമാവതാരം
താനെന്നു കീർത്തി മപ്പൂർത്തിയോടേ വളർത്തി. (൮൭)

ഉച്ചൈശ്ശ്രവസ്സദൃശമായ ഹയത്തിലേറി
സ്വച്ഛന്ദമുഗ്രകരവാളുമേന്തി നാണൻ
മ്ലേച്ഛാവലീവിഹതി ചെയ്വതിനായ് വരുന്നു-
ന്നുച്ചൈർജ്ജനശ്രുതിയുടൻ ഭുവനേ പരന്നു. (൮൮)

ഏവം സമാകുലതയാർന്നിഹ ഭൂരിസൈന്യ-
മക്കാലത്തിനാലധികമുത്തരഭാരതോർവ്വീ
കാർ വർഷകാലമതിൽ മൂടിയിരുണ്ടു വർഷി-
ച്ചീടുന്ന ശാരദനഭസ്ഥലിയെന്നപോലെ. (൮൯)

സർവാംഗഭേദമരുളീടിന സന്നിപാത-
സംജാതമാം വികൃതിയേവമണഞ്ഞമൂലം
ആംഗ്ലേയലോകനരപാലകലക്ഷ്മിയാൾ ത-
ന്നായുസ്സു ഹന്ത! വിശയാസ്പദമായ് ഭവിച്ചു. (൯൰)

ആയുസ്സവൾക്കു ശതവത്സരമാത്രമെന്നു
കാലജ്ഞമാനികളെഴും ചിലരന്നു ചൊന്നാർ;
പ്ലാസ്സ്യാഹവപ്രഭവയാമവൾക്കു നൂറാ-
മബ്ദം തികഞ്ഞിടുമവസ്ഥയടുത്തിതപ്പോൾ. (൯൧)

എന്നാകിലും ജ്വരമതാശു നശിച്ചു പിന്നെ
ശ്രീഹേമപാകമുഖവൈദ്യചികിത്സയാലേ ;
ശോഭിച്ചു ദില്ലിയതിൽവെച്ചവളും സുഖത്തെ
പ്രാപിച്ചു ഒരു വരിഷം തികയുന്ന നാൾ താൻ. (൫൮)

സ്വാവാസമെത്തിയെതിർവിട്ടവനൊത്തതാകിൽ
ധ്വംസിപ്പതിന്നു തുനിയും പുലിയേറെ നേരം ;
സാധിച്ചിടാഞ്ഞിലൊടുവിൽ സ്വബലം സമസ്തം
കൈക്കൊണ്ടു ശത്രുവിലടിച്ചുടൻ വീഴുമല്ലോ. (൫൯)

ഇവ്വണ്ണമമ്മുഗളനായകനാം മഹാനാം
മാരാഷ്ട്രനായകനമാത്യസമൂഹമതിൽ
വൈരസ്യമറ്റിടനായപതനം ലഭിച്ചാർ ;
ശേഷിച്ചിതാംഗലകലേശനനാകുലാത്മാ. (൬൦)

അത്യന്തം ഭീമമാമീ ലഹള സകലം,
കേട്ടു സംഘേശരന്മാർ
പെട്ടെന്നിംഗ്ലണ്ടിൽ നിന്നും ബലസഹിതമയ-
ച്ചാര വീരാഗ്രഗണ്യൻ
ക്ലൈവൻ ക്ലൈവിന്നു തുല്യൻ കടുതരമടകി-
ട്ടാക്രമം നീക്കിയാത്മ-
ശ്രീയെപ്പാലിപ്പതിന്നായ് ത്വരയൊടു സപദി വ-
ന്നെത്തിനാനാത്ര വീരൻ. (൬൧)

" മഹാസമുത്പിഞ്ജലം "

എന്ന

ഇരുപത്തൊന്നാം സർഗ്ഗം

സമാപ്തം.

## ഇരുപത്തിരണ്ടാംസർഗ്ഗം.

ഒക്ലൈവൻ മഹാമതി പയോനിധിലംഘനത്തെ-
ച്ചെയ്തിങ്ങണഞ്ഞിടുവതിന്നു മുൻപു തന്നെ
യാദൃച്ഛികോപനതമായ വിപത്തിൽ നിന്നു
പാലിച്ചു ഭാരതമിതും പടു ഹേവലാകൻ. (൧)

പാരിച്ച ശിക്ഷികധർമ്മം കളയുന്നതിനും
ഘോരാബ്ധിനൗഗമനത്തിലുമുററ വീര്യം
കാണിച്ചൊരസ്സുമതി കൃഷ്ണപുരോത്ഥവൃത്തം
കേട്ടപ്രയാഗയതിൽ നിന്നവിടേക്കണഞ്ഞു. (൨)

നീലാഖ്യമല്ലപുത്രനായകനോടു കൂടി
മാർഗ്ഗേ മുതിർന്ന ഭടസംഹതിയെത്തുരത്തി
നാളൊന്നിനൊന്നിലധികം ജയമാർന്ന വീരൻ
ചെന്നെത്തിനാൻ സപദി കൃഷ്ണപുരാന്തികത്തിൽ. (൩)

സാമർത്ഥ്യശാലിയിവനാളു വരുന്നതെന്നു
കേട്ടിട്ടുടനതിഭയങ്കരനായ നാണൻ
കാരാഗൃഹത്തിൽ മരുവുന്ന ഹതാവശിഷ്ട-
രാമെസ്സമസ്തരെയുമസ്തദയം വധിച്ചു. (൪)

കന്ദർപ്പബാണമതു പോലുമറിഞ്ഞിടാത്ത
കന്യാജനങ്ങളുടെ നെഞ്ചിലു, മുഗ്രകോപം,
സ്തന്യോപജീവിശിശുകന്ധരയിങ്കലും ഹാ
കഷ്ടം! കഠാരികളിറക്കി കഠോരചിത്തൻ. (൫)

കൃത്തങ്ങളാം ഗാത്രനികരങ്ങളശേഷമാത്തു
ചെന്നങ്ങു ഹന്ത! നിലയാംഗണകൂപമദ്ധ്യേ
ഉത്തുംഗരാക്ഷസജനാധികരൂക്ഷചിത്തൻ
തള്ളുന്ന രോഷമൊടു താനിടുവിച്ചു നാണൻ. (൬)

പാരം ശവങ്ങളെയടക്കിയൊരക്കിണററിൻ-
ചാരത്തു ചാതുരമായൊരു പള്ളിയിപ്പോൾ,
പാരിന്നു പാപമറുവാൻ മൃതനായ മർത്ത്യ-
പുത്രന്റെയക്കുരിശിന്നു വിളങ്ങിടുന്നു. (൭)

പിറേറന്നു ജയമൊടെത്തിയൊരാംഗലന്മാർ
ശത്രുവ്രജാചരിതമാം ചരിതം സമസ്തം,
കീർണ്ണങ്ങളായ തരുണീവസനങ്ങളും ബാല-
കേശങ്ങളും തെളിവിലിവയാൽ വഴിപോലറിഞ്ഞു. (൮)

പേഷ്വാന്വയാംബുധിവിഷായിതനായ നാനൻ
പാപൻ കടന്നടവിതന്നിലൊളിച്ചിതന്നാൾ ;
പിന്നീടു ദുഷ്ടമതിയായൊരവന്റെ നാമം
പോലും ജഗത്തിലിവിടെ ശ്രുതമായതില്ല. (൯)

തൽപ്രാണബന്ധുസചിവൻ ബത! താന്ത്യതോപി
താപം കലർന്നിഹ തരത്തിലുടൻ തിരിച്ചു
ചെന്നാശു സിന്ധ്യയവരോടപ്പുരെ ശരൻ തൻ-
സൈന്യങ്ങളിൽ കലഹബീജഗണം വിതച്ചു. (൧൦)

കാൺപൂർ പിടിച്ചു ബലവാരിധി ഹേവലോകൻ
നീലാഖ്യസൈന്യപതി സേനയൊടൊത്തു നിർത്തി
ഉൽക്കാവരോധനചിരാകുലഹേമുവീര-
സംരക്ഷണത്തിനഥ ലക്ഷ്മണപുരിയെത്തി. (൧൧)

അന്നാളഹോ! കലഹമൂലനികേതമായ
ഡില്ലീപുരത്തിലുമരാതികളാത്തഭംഗം
യാദ്ദുല്ലികാവ്യപരിഖേദവിമുക്തരായോ-
രാംഗ്ലേയരോടു പടയിൽ പരിഭൂതരായി. (൧൨)

ലാറൻസു ശാന്തിയുതപാലനമതിൽ നിന്നു
ചെന്നപ്പുറത്തിനരികേയൊരു പർവ്വതത്തിൽ
ബാണാ വഴിക്കു പുരരോധമതിന്നു പോകും
സ്വീയക്കു നൽകി വിവിധായുധസൈന്യസാരം. (൧൩)

തത്വപൃമർത്ത്യജനവൈരവിലാസമേവം
പക്ഷദ്വയക്ഷയകരങ്ങളെങ്കിലും താൻ
ഒരം രണ്ടുകൂട്ടരുടെയും ബലതാരതമ്യം
കാണിക്ക കൊണ്ടു സഫലത്വമിയന്നു നൂനം. (൩൰൫)

കോപിച്ച സൈനികജനങ്ങടെ ശസ്ത്രധാരാ-
സംഘട്ടമേറ്റമലമാകിയ ശക്തിസാരം
പ്രാപിച്ചു, ഭൂഷണനിസന്നിഭമാംഗലേയ-
സാമ്രാജ്യമന്നധികശോഭയൊടേ വിളങ്ങി. (൩൰൬)

കണ്ടീവിധം കലഹഘോരണി പാർളമെന്റിൽ
കണ്ടെത്തരപ്രതിഭരായ സദസ്യർ വേഗാൽ
ഇൻഡ്യാധിപത്യമഥ സംഘമതിങ്കൽ നിന്നും
സ്ത്രീയാധിരാജ്ഞിയിൽ നയിക്കണമെന്നുറച്ചു. (൩൰൭)

ഉണ്ടാക്കിനാർ കരണമൊന്നവരായവണ്ണ-
മാംഗ്ലേയഭൂവിനടനിൻഡ്യ സപത്നിയായി;
വൈസ്രായിനാമമധികർത്തൃപദസ്ഥനാന്നൻ
കൈക്കൊണ്ടു യന്ത്രണസദസ്സാത കാര്യമേറി. (൩൰൮)

രാജ്യാധിപത്യനയമാർഗ്ഗമശേഷമേവം
പൂജ്യത്വമോടിഹ പരിഷ്കൃതമായ ശേഷം
ചൊൽക്കൊണ്ട ഭാരതമഹീരമണം തദാനീം
വിക്ടോറിയാ സുകൃതശാലിനിയാൾ വഹിച്ചാൾ. (൩൰൯)

വിത്തിന്റെ പണ്ടെലിസബെത്തു വിതച്ചിവണ്ണം
കായ്ച്ചുള്ള രാജ്യതരുവാർന്നിതഹോ!, തദീയൻ
പൈതൃഷ്വസേയന സുതാസുതജംസപുത്രീ-
മെഴ്വഹിജ്ജാർജ്ജുപനാപ്തുസുതന്റെ പൌത്രി. ● (൪൰)

നട്ടുള്ള വിത്തളു ചിരം മുളയെന്നിയെ വാ-
ണൊട്ടേറെ നാളഥ മുളച്ചിഹ വാളമാന്ന
പിന്നെത്തളിർത്തു സുമവും ഫലവും കലന്നി-
ട്ടെല്ലും ശതദ്വയവുമൻപതുമായ കാലം. (൪൰൧)

## * വംശാവലി.

ഹെന്റി ഏഴാമൻ, ട്യൂഡർവംശ്യൻ (Henry VII Tudor.)

മാർഗ്ഗരെറ്റ് (Margaret) സ്കോട്ട്ലണ്ടിലെ ജേംസ് നാലാമനാൽ വേൾക്കപ്പെട്ടു. (Married James IV of Scotland.)

ഹെന്റി എട്ടാമൻ (Henry VIII)

എലിസബെത്ത് രാജ്ഞി (Elizabeth, Queen)

ജേംസ് അഞ്ചാമൻ (James V of Scotland)

മേരി, സ്കോട്ട്ലണ്ടുരാജ്ഞി (Mary Queen of Scots.)

ജേംസ്, സ്കോട്ട്ലണ്ടിലെ ആറാമൻ ; ഇംഗ്ലണ്ടിലെ ഒന്നാമൻ. (James VI of Scotland and I of England.)

എലിസബെത്ത് (Elizabeth.)

സോഫിയാ ഹാനോവർ (Sophia of Hanovre)

ജോർജ്ജ് ഒന്നാമൻ (George I of England).

ജോർജ്ജ് രണ്ടാമൻ (George II)

ഫ്രെഡറിക്ക് യുവരാജൻ (Frederick Prince of Wales)

ജോർജ്ജ് മൂന്നാമൻ (George III).

എഡ്വേർഡ്, കെന്റിലെ പ്രഭു (Edward, Dnke of Kent).

വിക്ടോറിയാ (Victoria).

എണ്ണൂറുമായിരവുമൻപതുമെട്ടുമായീ-
ട്ടൊന്നാം വർഷമതിലത്ര നവംബർമാസം
ഒന്നാം ദിനേ ജനതതിക്കറിവിന്നു രാജ്ഞി
വായിച്ചിതൻപൊടു വിളംബരപത്രമേവം:— (൬൧)

“ ഇൻഡ്യാമഹീഭരണമിന്നു മുതൽക്കു സാക്ഷാൽ
നാം തന്നെയേല്പതിനു ഹേതുവുദിക്കയാലേ
സംഘത്തിൽ നിന്നതിനെഴുന്നൊരു ഭാരമെല്ലാം
നേരിട്ടു നാം നലമൊടിന്നു വഹിച്ചിടുന്നു. (൬൨)

“ അക്കമ്പനിക്കിലമരുന്ന ജനങ്ങളെല്ലാം
സദൃശമാമിന്നു മുതൽ നാടിയിൽ നമ്മുടേയും
അന്യാകരാകമധികാരിജനങ്ങളേയു-
മാജ്ഞാപനങ്ങളഖിലം നിറവേററിടേണം. (൬൩)

“ കാനിംഗവീരനധികൃത്യപദേ നിയുക്തൻ
താനങ്ങു വാഴ്ക വഴിപോൽ പ്രതിരാജനായി;
നാനാധികാരമെഴുമന്യതമസ്മദീയ-
സ്ഥാനസ്ഥരെ പോലെ നിജവൃത്തികൾ ചെയ്തുകൊൾക. (൬൪)

“ സാമന്തഭൂപതികളോടു സഖ്യമാർന്നോ-
രാർജ്ജവവൃത്തിയെ നടത്തുക മുൻപിലെപ്പോൽ;
നാമും ചിരപ്രണയമുള്ളൊരവർക്കു വേണ്ടി
പ്രേമാനുവൃത്തി വിധിപോൽ നിറവേററുമെന്നും. (൬൫)

“ രാജ്യം ഹരിപ്പതിനു വാഞ്ഛയൊടെ നൃപന്മാർ
തമ്മിൽ പിണങ്ങിടുകിലായതു നാം സഹിക്കാ;
നാമന്യലക്ഷ്മിയെ ഹരിക്കയുമില്ല; ഭൂമീ-
കാമം ചതിച്ചിടുകയില്ല കദാപി നമ്മെ. (൬൬)

“ നൂനം നരേശരുടെയന്യരുടേയുമോരോ
സ്ഥാനാഭിമാനബിരുദാളി ഹരിച്ചിടാ നാം;
ഭൂവിന്നു നിത്യശമസാധ്യസമൃദ്ധി മേന്മേൽ
താവുന്നതിന്നു നിരവിഘ്നനിശം ശ്രമിക്കും. (൬൭)

" ആംഗ്ലേയരാം പ്രജകളെപ്പരിരക്ഷചെയ്വാൻ
യാതൊന്നു നമ്മെ നയമോടു നയിച്ചിടുന്നു
ചൊൽക്കൊണ്ടൊരാക്കടമ താനിഹ ഭാരതീയ-
സംരക്ഷണാർത്ഥമിനി നമ്മെ നയിച്ചിടട്ടെ. (൬൯)

" ക്രിസ്തീയമായ മതമൊന്നു ധരിപ്പതീ നാ-
മെന്നാലുമന്യമതനിന്ദ വഹിച്ചിടാ നാം ;
സന്മാർഗ്ഗവർത്തികളുടെ വൈദികമായിടുന്നോ-
രാചാരരീതിയിൽ നമുക്കിഹ മൗനമത്രെ. (൭൦)

" നാനാധികാരമണയാർഹരെ നിശ്ചയിപ്പോ-
രാസ്ഥകളഞ്ഞു ജനജാതിമതാദികാര്യം
എള്ളും ഗണിച്ചിടുകയില്ലൊരുനാളുമെന്നു-
മിൻഡ്യാജനങ്ങൾ വഴിപോലെ ധരിച്ചിടേണം. (൭൧)

" നാമത്ര ദുഷ്ടജനവഞ്ചിതസൈന്യകോപ-
ക്ഷോഭം തടുപ്പതിനു കാട്ടി നിജപ്രതാപം ;
ഇപ്പോളലിച്ച ശമമൊത്തുരരീകരിക്കും
ദാക്ഷിണ്യവും വിജിതസാഹസിദണ്ഡനത്തിൽ. (൭൨)

" സർവ്വേശ്വരന്റെ കൃപ കൊണ്ടു വിപത്തൊഴിഞ്ഞോ-
രിബ്ഭൂതലത്തിലിനി ലോകഹിതത്തിനായി
വാണിജ്യശില്പമുഖവൃത്തികൾ വൃദ്ധിയാർന്നു
കാണേണമെന്നു കരുതുന്നിതു നാമജസ്രം. (൭൩)

" നിത്യം പ്രജാകുശലമാണു ബലം നമുക്ക
തൽപ്രീതിയാണരിയ രക്ഷയുമില്ല വാമം ;
ഒപ്പം കൃതജ്ഞത കലർന്നവരിങ്ങു കാട്ടും
നൽപ്രേമമേ പ്രതിഫലം സകലപ്രധാനം. (൭൪)

" നാനാജനങ്ങളുടെ സുഖത്തെ വളർത്തുവാനു-
ള്ളോരോ മനോരഥകവും സഫലീകരിപ്പാൻ
ഈശൻ നമുക്കുമതുപോൽ പ്രതിപൂരുഷന്മാ-
നൽകീടണം മികവുമറ്റധികാരികൾക്കും. " (൭൫)

ഇൻഡ്യയ്ക്കു ഭാഗ്യജയനാടകനാന്ദിയായും
ശത്രുക്കു മൃത്യുസമയശ്രുതിമന്ത്രമായും
സൌരാജ്യലക്ഷ്മിയുടെ ജാതകപത്രമായും
ബ്രിട്ടാനികാവിജയഡിണ്ഡിമഘോഷമായും, (൬൩)

നീത്യാഗമപ്രണവമായുമനേകകൃത്യ-
ശ്രേണീപരിഷ്കരണസൂചികയായുമേവം
വിക്ടോറിയാപ്രഥമശാസനമെന്നതും കേ-
ട്ടന്നാൾ സമസ്തജനവും ബഹുമോദമാർന്നു. (യുഗ്മകം) (൬൪)

മുൻപേ നിരന്തരതപസ്വിനിയായൊരിൻഡ്യാ
വൻപേറിടും മഹിമയാൽ കമനീയയാകും
ബ്രിട്ടാനിക്കീയനൃപലക്ഷ്മിയൊടൊത്തുചേർന്നു
സായുജ്യമംഗളമിയന്നതിയായ് വിളങ്ങി. (൬൫)

ഐക്യാധിപത്യമതുമീശ്വരരാജ്യരത്നാ-
ലാഭത്തിനാലൊരു നവപ്രഭ ചേർന്നിണങ്ങി
ശ്രീകൈരവ്യമൊല്ലസിതമാം ഹരിതന്തരസ്സും
പൂന്തിങ്കൾ പൂണ്ട ഹാരമെഴുപിയുമെന്നപോലെ. (൬൬)

ഭാഗ്യത്തിനാൽ സുമതിയാം വിധി തന്നെ ചെയ്ത
യോഗ്യതപമേറിടുമൊരീ വലുതായ ബന്ധം
അന്യോന്യകാന്തിപരിപോഷണലോഭനീയ-
മെന്നും വിളങ്ങിടുക ലോകസുഖത്തിനായി. (൬൭)

പൌരസ്ത്യാംബുനിധിക്കെഴും കരകളിൽ സാംയാത്രികത്വംമഹാ-
ദൈശ്വര്യശ്രീയൊടിയന്ന തൻപ്രജകളത്യുത്സാഹവാരാശികൾ,
ശത്രുത്വങ്കരരായ സാഹസികൾതൻഹസ്തത്തിൽനിന്നും ഹരി-
ച്ചപ്പിച്ചുള്ളൊരു ഭൂമിതാനിതറിഞ്ഞീടുന്നു വിക്ടോറിയാ.
(൬൮)

"രാജ്യശ്രീപരിഗ്രഹം"

എന്ന

ഇരുപത്തിരണ്ടാം സർഗ്ഗം

സമാപ്തം.

# ഇരുപത്തിമൂന്നാം സർഗ്ഗം

---

ആംഗലസാമ്രാജ്യമിദം
ഭംഗിയിൽ നിർവൃതമായ് വിവരിച്ചെന്നാലും
ശേഷവിധാനത്തെ മുദാ-
ശേഷാഖ്യാനമൊന്നതിനായ് വാഞ്ഛിച്ചു. (൧)

വിഗ്രഹമടങ്ങിയ ശേഷം
പ്രതിരാജസ്ഥാനമാർന്ന കാനിംഗാഖ്യൻ
ദീപാവലിവിരതിയിൽ മങ്ങലൊട്ട
ചേർന്നൊരു ശരാവു പോലെ പരിശോഭിച്ചു. (൨)

ശ്രീയും വാണിജ്യവിതതിയെ
വിട്ടഥ ബൃതാനിക്കിയനൃപപീഠത്തിൽ,
രത്നാകരമതിൽ നിന്നാ-
ക്കല്പമൂർത്തികളിലൊന്നു പോലെ ചെന്നു വിളങ്ങി. (൩)

റാണിയുമധികാരം പ്രതി-
രാജനിലർപ്പിച്ചു രാജ്യഭരണം ചെയ്താൾ;
ശോഭിപ്പിക്കുന്നല്ലോ
ദീപത്തിൽ ദീപ്തി ചേർത്തു വസ്തുസാർത്ഥമിതരൻ. (൪)

പ്രാജ്ഞൻ പ്രതിരാജൻ തൻ-
പ്രജകളുടെ ഹിതമൊന്നിൽ വാഞ്ഛ പൂണ്ടു, ചിരം
പ്രശമമിയന്നൊരു രാജ്യേ
പ്രാരംഭിച്ചാൻ മനോജ്ഞതന്ത്രകലാപം. (൫)

വൈരമതി കലർന്നൊരു പീനൽ-
ക്കോഡിവനഥ നവ്യമായ് ചമച്ചു മനോജ്ഞം;
മരാളി മദാനൊഥിയൊ-
രായുള്ള മൂലപ്രമാണമിതും നിയതം. (൬)

പരനോടെതിൎപ്പതിൽ വിമുഖൻ
സ്വതന്ത്രപാലനത്തിലെന്നാകിലും നിപുണനാമവൻ
ഹിമവൽപാദേ വിധിതമാം
ഭൂട്ടാൻരാജ്യാംശമൊട്ടടക്കിയെടുത്താൻ. (൯൪)

പല വിക്രമവിഭവത്താൽ
ബഹുമതി രാജ്ഞിക്ക തന്നിലുളവാക്കിയവൻ
കാലേ ജോലി വെടിഞ്ഞാ-
നഥ തൽപദമാൎന്ന മേയോവാം പ്രഭുവീരൻ. (൯൫)

പാമരർ മുതൽ പണ്ഡിതരും
പ്രാകൃതർ മുതൽ ഭൂപരും വരെയെല്ലാരും
അവനിൽ സൌജന്യാദിക-
ളുള്ളതെന്നതി കണ്ടു പൂണ്ടു പരമനുരാഗം. (൯൬)

റഷ്യരാക്രമമെന്യേ
രക്ഷിപ്പതിനായ് സ്വരാജ്യമുള്ളനായവിഭവാൽ
അഫ്ഘാനാപതി ഷീരാലിയെ
വശനാക്കിയവൻ സമാദരിച്ചു സദസ്സിൽ. (൯൭)

അന്നാളിഹ വിക്ടോറിയ-
തന്നുടെ രണ്ടാമനായ സുതനതിമാന്യൻ
വന്നോരോ നഗരങ്ങളെ-
യുന്നതമതി കണ്ടു പാരമഭിനന്ദിച്ചു. (൯൮)

വരവിൽ കൂടിയ ചെലവിന
പരിഹാരം വേണമപ്പോൾ വരുത്തി നയത്താൽ
കൃഷികൾക്കും ഗുണമതുളി-
ക്കോശസമൃദ്ധിക്ക ബുദ്ധിമാൻ ശ്രമിച്ചു. (൯൯)

ഏവം വിവിധാരംഭ-
വ്യഗ്രതയെഴുമിവനൊരിക്കലാൻഡമനാഖ്യം
ദ്വീപം ഗതനായ് കഷ്ടം!
നിഷ്ഠൂരാസിതനാമൊരുത്തനാൽ ഹതനായി. (൯൯)

ദ്രവ്യാഗമവൃദ്ധിക്കായ്
ഭവ്യനിവൻ ചെയ്ത നീതികളെ നിരവോരാൻ
ദ്രവ്യാഗമപണ്ഡിതന്മാം
നാർശ്ശ്രൂകിനെ നിശ്ചയിച്ചിതുടനെ രാജ്ഞി. (൨൭)

മഴയില്ലാഞ്ഞതുമൂലം
ദുർഭിക്ഷമുടൻ പടൎന്ന ബംഗാളത്തിൽ ;
വിവിധമുപായം കൊണ്ടതു
സപദി നശിപ്പിച്ചതേയിവൻ മഹിതാത്മാ. (൨൮)

മന്നവരോഷത്താലേ-
യന്നു ബറോഡയിൽ വളൎന്ന വിവിധാനൎത്ഥം ;
ധന്യനടൻ തൽപദമതി-
ലന്യനെ വാഴിച്ചൊഴിച്ചു ലോകാതങ്കം. (൨൯)

അവരുടെ കാലത്തിൻഡ്യാ-
നവവിഭവം കാണ്മതിന്നു കൌതുകമോടെ
രാജ്ഞിപ്രഥമകുമാരൻ
ശ്രീമാനിവിടത്തിൽ വന്നു യുവരാജൻതാൻ. (൩൦)

“ മന്നവനാകുന്നീശ്വര”--
നെന്ന മഹാസൂക്തിവചസ്സിനാൽ നൃപരാഗം
ചൊരിഞ്ഞീടും ഹിന്ദുജനം ,
കണ്ണുകളാലാസ്വദിച്ചു യുവനൃപതിയെ. (൩൧)

നൃപനും പ്രമുദിതനായ്പ്ര-
ജകളൊടും, പ്രകൃതിതന്റെ മഹിമകളാലേ
ഉളവായ സമൃദ്ധിയോടും
വിലസുന്നൊരിൻഡ്യ കണ്ടു മോദം പൂണ്ടു. (൩൨)

വയറിവിൻകൂടിനെ നീക്കം
സുരഭിലമാം മക്കിനൊന്നിലത, മതിവിശദം
നിശി നീലാകാശത്തിൽ
മിന്നി വിളങ്ങുന്ന ചാരുതാരാതതിയും, (൩൩)

പല പല നഗരം ഗ്രാമം
മലകൾ മരുസ്സുകൾ വനങ്ങൾ തടിനികളിവയും,
പല പല രാഷ്ട്രകൾ ഭൂഷകൾ
വെവ്വേറെയാചാരജാതികളുമുള്ളവയും, (൨൮)

ജീർണ്ണം പുരാണമില്ലം,
പൂർണ്ണപ്രഭമായ നവ്യശില്പവുമമലം
ഇന്ന മഹീഭാഗങ്ങള-
മന്ദം കണ്ടിഹ രമിച്ചു നൃപതി ചിരേണ. (വിശേഷകം) (൨൯)

ഏവം സഞ്ചാരസുഖം
സേവിച്ചഥ തൻഗൃഹത്തിനായ് പോയീടും
യുവരാജനു പിറകേ താൻ
പ്രതിരാജനുമന്നു ജോലി വിട്ടു ഗമിച്ചു. (൩൦)

അഥ വിട്ടൻപ്രഭുവിനെയീ-
യധികാരം പാഞ്ചവർഷികം പ്രാപിച്ചു
ഒരുതരുവതിൽ നിന്നും മറു-
തരുവിനെയ്യുലക്ഷ്മിതന്റെ വിഭവം പോലെ. (൩൧)

ഇഹ ഭാരതലക്ഷ്മി
വിജയനിമിത്തം വരിച്ചിതാംഗലവരരെ ;
ഭാവതം ഭാരായിക്യാ-
ലവളെ മഹാരാജ്ഞിയിങ്കൽ വെച്ചിതു കാലേ. (൩൨)

ഏവം വിക്ടോറിയയാൽ
ഭ്രുവിതു ഘനം ഭരിച്ചു രാജ്ഞാധിപതിയായ് ;
എന്നിലുമവരുടെ ദേഹം
കണ്ടിട്ടില്ലിവിടെ വാണിടുന്ന ജനങ്ങൾ. (൩൩)

അതു മാത്രവുമല്ലീക്കഥ-
യറിയിച്ചീടുന്ന ഭൂരിഭോഗവിലാസം
കലശനൊരഭിഷേകാ-
ദ്യുത്സവമിവർ കണ്ടതില്ല കേട്ടതുമില്ല. (൩൪)

ദയിതയൊടെത്തിട്ടുമവരോ-
ന്നനകർ ഭേരികളുയർത്തിയഭിവന്ദിച്ചാർ ;
ഒരുമിച്ചുടനെഴുന്നേററിളു
പെരിയ സമസ്തകപുഷ്കരമൊന്നതുപോലെ. (൫൪)

സിംഹാസനസ്ഥനായാ-
നവനാഥ സഭയും സമോദമുപവേശിച്ചു ;
സാരോദാരാർത്ഥയുതം
ശാസനമെഴുന്നൊരു വന്ദി വായിച്ചു തദാ. (൫൫)

അതു തീർന്നതു പൊഴുതിൽത്താ-
നതുലിതബഹുകാന്തികലിക നലമൊടു വിലസും
സാമ്രാജ്യക്കൊടിയധികൃതർ
സമ്യക്കായ് വിസ്തീർണ്ണമാക്കിയുയർത്തി മനോജ്ഞം. (൫൬)

മറവുള്ളവരെയുമിക്കഥ
തെരെറന്നറിയിച്ചിടുന്നപോലെ തദാനീം
ഊററമൊടിങ്ങു മുഴങ്ങി
ഝുരററന്നാചാരവെടികളതിപടുഘോഷം. (൫൭)

അണിയണിയായി നിരന്നോരു
ഭടരുടെ നാളികാളികളിൽ നിന്നുദിതം
അണിവെടിയുടെ പടുനിനദ-
മതികൗതുകം ജനതതിക്ക നൽകി മനസ്സിൽ. (൫൮)

ധ്വനിയിതടങ്ങിയ പൊഴുതിൽ
കനിവൊടെഴുന്നൊരു വൈസ്രായി ഗഭീരം
സരസോദാരവചസ്സാൽ
സാമമുപസംഹരിച്ചു സഭയെ മഹാത്മാ. (൫൯)

ഒന്നായഥ സാമാജിക-
വൃന്ദമെഴുന്നൊരു നിന്ന സമയത്തിങ്കൽ
ബഹുവിധവിജയോൽഘോഷണ-
കോലാഹലമധികമുച്ചമത്ര മുഴങ്ങി. (൬൦)

ഭാമേശന്റെ ജനുസ്സു ബന്ധനഗൃഹേയല്ലായിരുന്നെങ്കിലും
ദൈതേയന്മാർതൻവിജയം വധാന്തമഹോ! ക്രൂരാതിയെന്നെങ്കിലും
കാമം വഞ്ചനയാ മഹാബലിജയം ചോരാതിയെന്നെങ്കിലും
നാരിമാനോതിട്ടമായിരുന്നിതിതിനം തുല്യങ്ങളായ് വല്ലതും. (൮൭)

പേരാളുമുത്സവമിതിങ്കലശേഷഗേഹ-
ദ്വാരാന്തരങ്ങളിലുമുജ്ജ്വലകാന്തിയോടെ
ശ്രീരാജ്ഞി! താവകശുഭാർത്ഥനവാക്യജാലം
താരാളമിങ്ങു വിവിധം വിളയാടിടുന്നു. (൮൮)

എല്ലാ മംഗളവും തികഞ്ഞ ഭവതിക്കെന്താണഹോ! നവ്യമാം
കല്യാണം പറയേണ്ടതെന്നു കരുതിത്തത്ത്വജ്ഞകനായിനു ഞാൻ
എല്ലാരും പറയുന്ന മംഗളഗണം സാഫല്യമാർന്നിട്ടു തേ
നല്ലോണം ഹിതമാകവേ തരണമെന്നർത്ഥിച്ചിടുന്നേൻ ശുഭേ!" (൮൯)

ഭാഗ്യത്താലിന്നു വിക്ടോറിയ ജനനമിതിൻ-
ഷഷ്ടിപൂർത്ത്യുത്സവം നേര-
ഭാഗ്യശ്രീപൂർണ്ണ പൂർവ്വാധികപുരുവിഭവം
ലോകർ കൊണ്ടാടിടുന്നു;
തൽകാന്തിപ്രൗഢി തന്നീടിന നവകവിതാ-
കൈരളീകാൽ ബാല്യബന്ധം
ഗ്രാമ്യം ഗൈർവ്വാണസൂക്തം കൃതിയിതിലുപയോ-
ഗിച്ചു ഞാനിപ്പൊഴോടേ. (൯൦)

ഏവം ഭാരതചക്രവർത്തിപദമേറുന്നെച്ചുവിളങ്ങുന്നൊരി-
ശ്രീവിക്ടോറിയ റാണിയാം ജനഹിതത്തിന്നായമന്ദാദരം
ആറാമാണ്ടു തികഞ്ഞിടുന്ന മഹവും പ്രാപിച്ചു സൗഖ്യോദയം
മാറാതുള്ള നിജോവി കാത്തു ബഹുനാൾ മേവീടണം മംഗളം. (൯൧)

"സാമ്രാജ്യസിദ്ധി"- എന്ന
ഇരുപത്തിമൂന്നാം സർഗ്ഗം
സമാപ്തം.

മംഗലസാമ്രാജ്യം മഹാകാവ്യം
സംപൂർണ്ണം
ശുഭമസ്തു.

